മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

മാർച്ച് 2005



കർത്താവ് ക്രൂശിന്മേൽവച്ച്
വെള്ളത്തിനായി ദാഹിച്ചുവെങ്കിൽ ഇന്നു
നമുക്കുവേണ്ടിയുള്ള അടങ്ങാത്ത ദാഹം
കർത്താവിനുണ്ട്. കാണാതെ പോയവരും
വഴിതെറ്റിപ്പോയവരും തന്റെ സ്നേഹം സ്വീകരിച്ചു
തന്നിലേക്കു തിരിച്ചുവരുവാൻ
കർത്താവ് ആഗ്രഹിക്കുന്നു. ഈ സത്യം
മനസ്സിലാക്കി തിരുസന്നിധിയിലേക്ക്
അടുത്തുചെല്ലുവാൻ
നമുക്കേവർക്കും കടമയുണ്ട്.

- പ. കാതോലിക്കാ ബാവാ

## നവ ശ്രേഷ്ഠ ഇടയന്മാർക്ക് ആശംസകൾ



*ഇടതു നിന്ന്:-* ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, സഖറിയാസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഔഗേൻ മാർ ദീവന്നാസിയോസ്

# III[rd] DEATH ANNIVERSARY

## 24-03-2005

*For Blessed Memory of*



# GEORGE C. MANALETHU

**MANALETHU PUTHENVEEDU**
**KUTTAPPUZHA P.O.; THIRUVALLA-3**

**അകാലത്തിൽ പൊലിഞ്ഞുപോയ ഞങ്ങളുടെ എല്ലാമെല്ലാമായ ചാച്ചച്ചോ, സ്നേഹിച്ച് കൊതി തീരാത്ത ഓർമ്മകളും, തീരാത്ത ദുഃഖവുമായി മനോഹരമായ നിത്യതയുടെ തീരത്ത് നമുക്ക് ഒന്നിച്ചു കാണാമെന്നുള്ള പ്രത്യാശയോടെ......      നിറകണ്ണുകളോടെ......**

**ചാച്ചച്ചോയുടെ**

**ഭാര്യ : ലൗലി സി. ജോർജ്ജ്**

**മക്കൾ : അഭിലാഷ് സി. ജോർജ്ജ്**
**അനിഷ് എം. ജോർജ്ജ്**

# മലങ്കരസഭ

ലക്കം 3, പുസ്തകം 61
മാർച്ച് 2005







## വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റ പ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 600 രൂപ |

*Cover Design & Type Setting:-*
M.S. Graphics, Devalokam.


# CONTENTS
# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം – 686 038. ഫോൺ: 0481 – 2573234
e-mail: malankara@sancharnet.in

# ഇടയ ശ്രേഷ്ഠരിലെ പുതുമണവാളന്മാർക്ക് ഭാവുകങ്ങൾ

മലങ്കരസഭയ്ക്ക് നാലു പ്രധാന ഇടയന്മാർകൂടി അഭിഷിക്തരായി. സഭാ മക്കൾക്ക് ഇത് ആത്മാഭിമാനത്തിന്റെയും ആത്മീയ സന്തോഷത്തിന്റെയും നിമിഷങ്ങൾ. ഒപ്പം ഒരായിരം പ്രതീക്ഷകളുടെയും!

പ. സഭ ദൈവത്തിന്റെ അധിവാസ സ്ഥാനമാണ്. മഹാപുരോഹിതൻ സഭയിൽ വസിക്കുന്ന മഹാദൈവത്തിന്റെ പ്രതീകവും. ദൈവജനത്തിന്റെ പ്രാർത്ഥനയും യാചനകളും സ്തോത്രങ്ങളുമെല്ലാം ആത്മാർത്ഥതയോടെ തന്റെ നെറ്റിയിലും ചുമലിലും ഹൃദയത്തിലും വഹിച്ചുകൊണ്ട് (പുറപ്പാട് 28:12, 27, 28) വേണം മഹാപുരോഹിതൻ ദൈവസന്നിധിയിൽ നിൽക്കുവാൻ. ജനത്തിനുവേണ്ടി നിരന്തര പ്രാർത്ഥന നടത്തി അവരെ ദൈവസന്നിധിയിലേക്കുയർത്തുകയും നല്ല ഇടയനെപ്പോലെ ആടുകളെ പച്ചയായ പുൽപ്പുറങ്ങളിലൂടെ സുരക്ഷിതരായി നയിക്കുകയും ചെയ്യേണ്ടത് അജപാലകരുടെ സുപ്രധാന ദൗത്യമല്ലേ?

മഹാപുരോഹിതന്മാരുടെ അധികാരം രാജകീയമാണ്. എന്നാൽ അത് രാഷ്ട്രീയ/ദേശീയ രാജാക്കന്മാരുടെ അധികാരത്തിന്റെ മാതൃകയല്ല. സ്നേഹത്തിലൂടെ സ്വയം ബലിയർപ്പിക്കുന്ന ആത്മീയ പ്രത്യക്ഷതയുള്ള ദൈവീക അധികാരമാണത്. ദൈവജനത്തെ സേവിക്കുകയും സ്നേഹിക്കുകയും ജനത്തിനുവേണ്ടി ജീവിക്കുകയും ചെയ്യുന്ന ശുശ്രൂഷയുടെ അധികാരമാണ് സഭയിലുള്ളത്.

മലങ്കരസഭ ഒരു നിർണ്ണായക ഘട്ടത്തിലൂടെ കടന്നുപോകുമ്പോഴാണ് സഭാ മക്കൾക്ക് അഭിമാനിക്കത്തക്കരീതിയിൽ നാലു വൈദികർ മഹാപുരോഹിത ശ്രേണിയിലേക്കുയരുന്നത്. ഒരു വിദേശമെത്രാന്റെ കേവലം ഒരു കടലാസ്സിന്റെ ബലത്തിലും മറ്റൊരു വിദേശമെത്രാനു നൽകുന്ന "ദക്ഷിണ" യുടെ ബലത്തിലും സഭാ മക്കളുടെ അനുവാദമില്ലാതെ "കാതോലിക്കാമാരും മെത്രാന്മാരും" അകാനോനികമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ മലങ്കരസഭയുടെ മക്കൾ അസ്സോസിയേഷനിലൂടെ തെരഞ്ഞെടുക്കുകയും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ അനുമതിയോടെ സഭാ കാനോനുകൾക്കു വിധേയമായി വാഴിക്കുകയും ചെയ്തിരിക്കുന്ന മെത്രാൻമാരുടെ സ്ഥാനവും മഹിമയും ഭാരത സമൂഹത്തിൽ പ്രകീർത്തിക്കപ്പെടേണ്ടതല്ലേ?

വൈവിധ്യമാർന്ന താലന്തുകൾ അഭിനവ തിരുമേനിമാരിൽ സഭാമക്കൾ ദർശിക്കുന്നു. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉണർന്നിരുന്നുകൊണ്ട്, സഭാ മക്കളെ സത്യ വിശ്വാസത്തിലും സത്യാരാധനയിലും ഉറപ്പിക്കുവാൻ കഴിയുന്ന വേദപണ്ഡിതനും ദൈവശാസ്ത്രജ്ഞനുമാണ്. സഖറിയാസ് മാർ തെയോഫിലോസ് ദാനശീലം കൊണ്ടും നേതൃത്വപാടവം കൊണ്ടും ജനത്തെ നയിക്കുവാൻ കഴിയുന്ന ദൈവസ്നേഹിതനാണ്. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മഹത്വവചനങ്ങളിലൂടെയും ജീവകാരുണ്യ സഞ്ചാര പ്രവർത്തനങ്ങളിലൂടെയും ഫലപ്രദമായ ശുശ്രൂഷ നിർവ്വഹിക്കുവാൻ വേണ്ടി ദൈവം സഭയ്ക്കു നൽകിയിരിക്കുന്ന ദാനമാണ്. ഔഗേൻ മാർ ദീവന്നാസിയോസ് മികവുറ്റതും ക്രമീകൃതവുമായ ഭരണ നൈപുണ്യത്തിന്റെയും അതിഥി സൽക്കാരത്തിന്റെയും ഉടമയായ പ്രകാശപുത്രനാണ്.

സത്യവിശ്വാസ സംരക്ഷണം, സത്യാരാധനയുടെ മനോഹാരിത, പൗരസ്ത്യ ആദ്ധ്യാത്മികതയുടെ നവോത്ഥാനം, സഭാമക്കളുടെ ഉന്നമനം, തിന്മകളോടുള്ള പോരാട്ടം, സമകാലിക വിഷയങ്ങളോടുള്ള ക്രിയാത്മക പ്രതികരണം തുടങ്ങിയ പലതും പിതാക്കൻമാരിൽ നിന്ന് സഭാമക്കൾ പ്രതീക്ഷിക്കുന്നു. അവ നിറപടിയായി നിറവേറ്റുവാൻ വേണ്ട കൃപ ഉയരങ്ങളിൽനിന്നുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ശ്രേഷ്ഠ നവ ഇടയന്മാർക്ക് മലങ്കരസഭാ മക്കളുടെ പ്രാർത്ഥനാ ഭാവുകങ്ങൾ!

– ജോൺ പണിക്കരച്ചൻ.



മഹാപുരോഹിതസന്ദേശം

വാത്സല്യമക്കളേ,

നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവങ്ങളിലും കുരിശുമരണത്തിലും രക്ഷാകര മായ ഉത്ഥാനത്തിലും പങ്കാളികളാകുവാൻ നാം ഒരുങ്ങുകയാണല്ലോ. വിശുദ്ധ നോമ്പി ന്റെയും ഉപവാസത്തിന്റെയും അനുഭവത്തിലൂടെ കാൽവറിയിലേക്കാണ് നമുക്ക് പ്രയാണം ചെയ്യാം. നമ്മുടെ കർത്താവിന്റെ ക്രൂശ് അവിടേക്കു നമ്മെ ആകർഷിക്കുന്നു.

പൂർണദൈവവും പൂർണമനുഷ്യനുമായവൻ സർവസൃഷ്ടിക്കും വേണ്ടി ക്രൂശിൽ മരിച്ച മഹാസംഭവമാണ് കാൽവറിയിലുള്ളത്. അവിടെ നിന്ന് ദൈവിക സ്നേഹവും കരുണയും നീതിയും ദീർഘക്ഷമയും മറ്റെല്ലാ സദ്ഗുണങ്ങളും സമന്വയിച്ചുകൊണ്ട് ജീവനദി സൃഷ്ടിയുടെ രക്ഷയ്ക്കുവേണ്ടി ഒഴുകുന്നു. നമ്മുടെ കർത്താവ് നമ്മുടെ എല്ലാ അനു ഭവങ്ങളിൽ കൂടിയും കടന്നുപോയവനാണ്. വിശപ്പും ദാഹവും സഹിച്ചവനും ക്ഷീണവും തളർച്ചയും അനുഭവപ്പെട്ടവനുമാണ്. അങ്ങനെയുള്ളവൻ നമ്മുടെ പൈദാഹങ്ങളെയും വേദന കളെയും ശരിക്കും മനസ്സിലാക്കുമെന്നുള്ളത് നമുക്ക് എത്രയോ ആശ്വാസം പകരുന്നു! എബ്രായ ലേഖനത്തിൽ പറയുന്നു: "നമ്മുടെ മഹാപുരോഹിതൻ നമ്മുടെ ബലഹീനതകളിൽ സഹതാപം കാണിക്കുവാൻ കഴിയാത്തവനല്ല. പാപം ഒഴികെ സകലത്തിലും നമുക്കു തുല്യമായി പരീക്ഷി ക്കപ്പെട്ടവനത്രേ നമുക്കുള്ളത്. അതുകൊണ്ട് കരുണ ലഭിക്കുവാനും തൽ സമയത്ത് സഹായ ത്തിനുള്ള കൃപ പ്രാപിപ്പാനുമായി നാം ധൈര്യത്തോടെ കൃപാസനത്തിന് അടുത്തു ചെല്ലുക" (എബ്രാ. 4:15). നമ്മുടെ കർത്താവ് നമ്മുടെ ക്ലേശങ്ങളിലും പ്രയാസങ്ങളിലും ഏറ്റവും അധി കം സഹതപിക്കുവാൻ കഴിയുന്നവനാണ്. അവിടുന്ന് നമ്മെ തക്കസമയത്ത്, തക്കവിധത്തിൽ ആശ്വസിപ്പിക്കുകയും സഹായിക്കുകയും ചെയ്യും.

കർത്താവ് ക്രൂശിന്മേൽ വച്ച് വെള്ളത്തിനായി ദാഹിച്ചുവെങ്കിൽ ഇന്ന് നമുക്കു വേണ്ടിയുള്ള അടങ്ങാത്ത ദാഹമാണ് കർത്താവിനുള്ളത്. മനുഷ്യാത്മാക്കൾ തന്റെ പക്കലേക്കു തിരിയുവാൻ യേശു ദാഹിക്കുന്നു. കാണാതെ പോയവരും വഴിതെറ്റിപ്പോയവരും തന്റെ സ്നേഹം സ്വീക രിച്ച് തന്നിലേക്കു തിരിച്ചുവരുവാൻ കർത്താവ് ദാഹിക്കുന്നു. കർത്താവിന്റെ ഈ ദാഹം മനസ്സി ലാക്കി തിരുസന്നിധിയിലേക്ക് അടുത്ത് ചെല്ലുവാൻ നമുക്കേവർക്കും കടമയുണ്ട്.

നമുക്കുവേണ്ടി കർത്താവ് നടത്തിയ പോരാട്ടം വിജയത്തിൽ കലാശിച്ചു. മരണത്തിന്റെ അധികാ രിയായ സാത്താനെ അവൻ ക്രൂശിൽ തോൽപ്പിച്ചു. മരണഭീതിയിൽ അടിമകളായിരുന്ന നമ്മെ അവൻ വിടുവിച്ചു. ആ സംതൃപ്തിയുടെ ശബ്ദമാണ് കുരിശിൽ നിന്നും 'നിവൃത്തിയായി' എന്ന് നാം ശ്രവി ക്കുന്നത്. ക്രിസ്ത്യാനികൾ എന്നു പേരുള്ള നമുക്ക് ഉത്തമവും ദൈവഹിതത്തിന് അനുയോജ്യവു മായ ജീവിതം നയിക്കാൻ കഴിയുന്നില്ലെങ്കിൽ നാം ഒരു പരാജയമായിരിക്കും. അതിനാൽ നമ്മുടെ ലക്ഷ്യം 'അന്ത്യത്തിൽ നിവൃത്തിയായി' എന്ന് പറയുവാൻ തക്ക വിജയത്തിന്റെ ജീവിതമാകണം. നമ്മുടെ കർത്താവിന്റെ ഉയിർപ്പ് നൽകുന്ന സമാധാനം നിങ്ങളേവരിലും നിറയട്ടെ!

ഈ വർഷം ദുഃഖവെള്ളിയാഴ്ചയും, വചനിപ്പു പെരുനാളും ഒരു ദിവസം വരുന്നതിനാൽ അത് എപ്രകാരം ആചരിക്കണമെന്ന് നാം നിങ്ങളെ അറിയിക്കുന്നു. വചനിപ്പുപെരുനാൾ ഏതു ദിവസം വന്നിരുന്നാലും അത് മാറാനായ പെരുനാൾ ആയതിനാൽ അന്നേ ദിവസം വി. കുർബ്ബാന അർപ്പിക്കേണ്ടതും പെരുനാൾ ക്രമം അനുസരിച്ചുള്ള നമസ്കാരങ്ങൾ നടത്തേണ്ടതുമാണ്. വച നിപ്പിന്റെ പെങ്കീസാ നമസ്ക്കാരമോ, അതല്ലെങ്കിൽ ബുധനാഴ്ച നമസ്ക്കാരമോ നടത്താവുന്ന താണ്. ഈ വർഷം വചനിപ്പു പെരുനാൾ ദുഃഖവെള്ളിയാഴ്ച വരുന്നതിനാൽ അത് മാറാനായ പെരുനാളായി ആചരിക്കേണ്ടതാണ്. തലേദിവസം സന്ധ്യ മുതൽ പിറ്റേ ദിവസം രാവിലെ വി. കുർബ്ബാന വരെയുള്ള നമസ്ക്കാരങ്ങൾ വചനിപ്പ് പെരുനാളിന്റേത് ആയിരിക്കണം. മാറാനായ പെരുനാൾ ആയതിനാൽ കുമ്പിടീൽ ആവശ്യമില്ല. തുടർന്ന് ദുഃഖവെള്ളിയാഴ്ചയുടെ ശുശ്രൂഷ കൾ പ്രഭാതനമസ്ക്കാരം മുതൽ തുടങ്ങി സ്ലീബാ വന്ദനവും മറ്റും നടത്തേണ്ടതാണ്. പരിശുദ്ധ നോമ്പിൽ പതിവുള്ളതുപോലെ കുമ്പിടീലും നടത്തേണ്ടതാണ്.

നിങ്ങളേവരെയും സർവ്വശക്തൻ അനുഗ്രഹിക്കട്ടെ!

ഫാ. വിനോദ് ജോർജ്ജ്, ആറാട്ടുപുഴ

**കർത്താവിന്റെ വരവ് ആസന്നമാണെന്നു വിശ്വസിച്ച ആദിമ ക്രിസ്തീയസഭ, മൂന്നും നാലും നൂറ്റാണ്ടുകളിൽ ചിന്താഗതികൾക്കും പഠിപ്പിക്കലുകൾക്കും മാറ്റം വരുത്തി. കർത്താവിന്റെ വരവിനായി കാത്തിരിക്കുന്നതിനേക്കാൾ, കർത്താവിന്റെ സാന്നിദ്ധ്യം ആരാധനയിലൂടെ അനുഭവിച്ചറിയുവാൻ സഭാ പിതാക്കന്മാർ വിശ്വാസികളെ ഉദ്ബോധിപ്പിച്ചു. അങ്ങനെ കർത്താവിന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ പെരുന്നാളുകളായി വർഷം തോറും ആചരിച്ചു തുടങ്ങി.**

യേശുക്രിസ്തുവിന്റെ കഷ്ടാനുഭവാചരണത്തിന് ലോകമെമ്പാടുമുള്ള ക്രൈസ്തവ സഭകൾ ഒന്നുപോലെ പ്രാധാന്യം കല്പിച്ചിട്ടുണ്ട്. എന്നാൽ എല്ലാ ക്രൈസ്തവ സഭാവിഭാഗങ്ങളുടെയും കഷ്ടാനുഭവാചരണ രീതിയിൽ വ്യത്യാസമുണ്ട്. ഓശാന ഞായറാഴ്ച കഴിഞ്ഞ് വരുന്ന ഒരാഴ്ച കാലമാണ് എല്ലാ സഭകളും പ്രത്യേക പ്രാധാന്യം കൊടുത്ത് ആരാധനാ രീതികൾ ക്രമീകരിച്ചിട്ടുള്ളത്.

# പീഡാനുഭവാചരണം

കഷ്ടാനുഭവയാഴ്ച എന്നതിനേക്കാൾ ആദിമസഭയിൽ ഉപയോഗിച്ചിരുന്ന പേരുകൾ വിശുദ്ധവാരം (Holy Week) വലിയ ആഴ്ച (Great Week) എന്നിവയായിരുന്നു. എ.ഡി. മുന്നൂറിനോടടുത്താണ് കഷ്ടാനുഭവാചരണം സഭയിൽ നിലവിൽ വന്നത്.

കർത്താവിന്റെ വരവ് ആസന്നമാണെന്നു വിശ്വസിച്ച ആദിമ ക്രിസ്തീയസഭ, മൂന്നും നാലും നൂറ്റാണ്ടുകളിൽ ചിന്താഗതികൾക്കും പഠിപ്പിക്കലുകൾക്കും മാറ്റം വരുത്തി. കർത്താവിന്റെ വരവിനായി കാത്തിരിക്കുന്നതിനേക്കാൾ, കർത്താവിന്റെ സാന്നിദ്ധ്യം ആരാധനയിലൂടെ അനുഭവിച്ചറിയുവാൻ സഭാ പിതാക്കന്മാർ വിശ്വാസികളെ ഉദ്ബോധിപ്പിച്ചു. അങ്ങനെ കർത്താവിന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ പെരുന്നാളുകളായി വർഷം തോറും ആചരിച്ചു തുടങ്ങി.

കഷ്ടാനുഭവയാഴ്ച ആഘോഷിക്കുന്നതിന്റെ ലക്ഷ്യവും ഇതു തന്നെയാണ്. കർത്താവിനോടുകൂടി ജീവിക്കുവാൻ വിശ്വാസികളെ സഹായിക്കുക, കർത്താവിന്റെ മരണത്തിലും ഉത്ഥാനത്തിലും സാക്ഷികളാകുവാൻ അവരെ സഹായിക്കുക.

കഷ്ടാനുഭവയാഴ്ചത്തെ ഒരു പ്രാർത്ഥന ഇപ്രകാരമാണ് "നിന്റെ കഷ്ടാനുഭവത്തെ ധരിപ്പാനും നിന്റെ അപമാനത്തെ വഹിപ്പാനും നിന്റെ താഴ്മയിൽ സാമ്യപ്പെടുവാനും നിന്റെ കുരിശാരോഹണത്തിൽ വിജയം ഘോഷിപ്പാനും ഞങ്ങളെ യോഗ്യരാക്കേണമേ!!"



പീഡാനുഭവയാഴ്ചയുടെ ദുഃഖത്തിന്റെയും അനാർഭാടതയുടേയും അടയാളമായി നമസ്ക്കാര സമയത്ത് മദ്ബഹായുടെ മറ നീക്കുകയോ മദ്ബഹായിൽ ധൂപാർപ്പണം നടത്തുകയോ ചെയ്യുന്നില്ല.

### ഓശാന പെരുന്നാൾ

പഴയ നിയമത്തിൽ 118-ാം സങ്കീർത്തനം 25-ാം വാക്യത്തിൽ മാത്രമാണ് ഹോശന്നാ എന്ന പദം കാണുന്നത്. ഹോശന്നാ എന്ന എബ്രായ പദത്തിന്റെ അർത്ഥം 'ഞങ്ങളെ രക്ഷിച്ചാലും' 'രക്ഷയിതാ സമാഗതമായി' എന്നൊക്കെയാണ്. ആ സങ്കീർത്തന വാക്യമാണ് ഓശാന ദിവസം ജനങ്ങൾ ഉച്ചരിച്ചത് (വി. മത്തായി 21:9, വി. മർക്കോസ് 11:9, വി. യോഹന്നാൻ 12:13)

കർത്താവിനെ എതിരേറ്റു ജനങ്ങൾ ഈത്തപ്പനയുടെ കുരുത്തോല (branches of palm trees) വഹിച്ചിരുന്നതായി വി. യോഹന്നാൻ വിവരിക്കുന്നു. ഇതിൽ നിന്നാണ് Palm Sunday എന്ന പേരുണ്ടായത്. കുരുത്തോല രക്തസാക്ഷികളുടെ അടയാളമാണ് (വെളി. 7:9).

അന്ന് ഒലിവു വൃക്ഷത്തിന്റെയും ഈത്തപ്പനയുടെയും കൊമ്പുകൾ ആഘോഷപൂർവ്വം വഹിച്ചുകൊണ്ട് യേശുവിനെ എതിരേറ്റത് ജനങ്ങളുടെ ആഹ്ലാദത്തിമിർപ്പിന്റെ പ്രകടനങ്ങളായിരുന്നു. ഈ സംഭവത്തെ അനുസ്മരിച്ചുകൊണ്ട് എപ്പിസ്ക്കോപ്പൽ സഭകൾ എല്ലാം തന്നെ ഉയിർപ്പു ഞായറാഴ്ചയുടെ തലേ ഞായറാഴ്ച ഓശാന ദിവസമായി ആചരിക്കുന്നു. കുരുത്തോല വാഴ്ത്തുന്നത് ഓശാന ശുശ്രൂഷയുടെ ഭാഗമായിത്തീരുന്നത് ആറാം നൂറ്റാ

ങ്ങിലാണ്.

ആദിമനൂറ്റാണ്ടുകളിൽ യെരുശലേമിൽ ഈ ആഘോഷം നിലവിലിരുന്നു. കർത്താവിന്റെ മാതൃകയിൽ ബിഷപ്പ് കഴുതപ്പുറത്ത് കയറി ഘോഷയാത്രയിൽ പങ്കെടുക്കുന്നു. ജനങ്ങൾ ഗീതങ്ങളും സങ്കീർത്തനങ്ങളും ആലപിക്കുകയും പ്രതിവാക്യമായി 'ഹോശന്നാ, യിസ്രായേലിന്റെ രാജാവായി കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ' (വി. യോഹ. 12:13) എന്ന് ആർക്കുകയും ചെയ്തിരുന്നു.

കർത്താവിന്റെ കുരിശു മരണത്തിന്റെയും തിന്മയുടെമേലുള്ള വിജയത്തിന്റെയും മുൻകുറിയായിട്ടാണ് ഓശാന ദിവസം കുരുത്തോലകളുമായി പ്രദക്ഷിണം നടത്തുന്നത്. യെരുശലേമിലേക്ക് വിജയശ്രീലാളിതനായി പ്രവേശിച്ച യേശുവിനെ അനുതാപത്തിന്റെയും പ്രാർത്ഥനയുടെയും ആത്മസംയമനത്തിന്റേയും കുരുത്തോലകളുമായി ഓരോ വിശ്വാസിയും സ്വീകരിക്കേണ്ട ദിവസമാണ് ഓശാന.

### പെസഹാ പെരുന്നാൾ

ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം ലോക ചരിത്രത്തിൽ ഏറ്റവും പരിപാവനവും സുപ്രധാനവുമായ ദിവസമാണ് പെസഹാ വ്യാഴാഴ്ച. യേശുക്രിസ്തുവിന്റെ ഐഹിക വ്യാപാരത്തിന്റെ അന്ത്യം കുറിച്ച രാത്രി, ചരിത്രത്തിൽ ആദ്യതിരുവത്താഴം നടന്ന രാത്രി, എന്നിങ്ങനെ പലകാരണം കൊണ്ടും അവിസ്മരണീയ സംഭവങ്ങളുടെ ശൃംഖലതന്നെ കാണാം.

പെസഹാ എന്ന എബ്രായ പദത്തിന്റെ അർത്ഥം കടന്നുപോക്ക് എന്നാണ്. യഹൂദന്മാരുടെ പെരുന്നാളുകളിൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് പെസഹാ. അതിന്റെ ഉത്ഭവത്തെപ്പറ്റി ഖണ്ഡിതമായി പറയുവാൻ പ്രയാസമാണ്. ഈജിപ്തിൽ നിന്നുള്ള യിസ്രായേൽ ജനതയുടെ കടന്നുപോക്കും ഈജിപ്തിൽ ആദ്യജാതന്മാരുടെ സംഹാരകൻ യിസ്രായേൽ ഭവനങ്ങളിൽ പ്രവേശിക്കാതെ കടന്നുപോയതും പെരുന്നാളിന് പുതിയ അർത്ഥവും പ്രസക്തിയും കൈവരുത്തി.

യേശുക്രിസ്തു ശിഷ്യന്മാരുമായി അന്ത്യമായി പെസഹാ കഴിച്ച സമയത്താണ് വി. കുർബ്ബാന സ്ഥാപിച്ചത്. (വി. മർക്കോസ് 14:12-25) പെസഹാ കുഞ്ഞാടുകളെ യെരുശലേമിൽ കൊല ചെയ്യുമ്പോൾ ദൈവത്തിന്റെ കുഞ്ഞാടായ യേശുക്രിസ്തു ക്രൂശിക്കപ്പെട്ടുവെന്നാണ് യോഹന്നാന്റെ ഭാഷ്യം. ക്രിസ്തുവിന്റെ യാഗപരമായ മരണത്തെപ്പറ്റി പ. പൗലൂസ് പറയുന്നു-'നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു, ക്രിസ്തു തന്നെ' (1 കൊരി.5:7).

ക്രിസ്തീയ പാരമ്പര്യത്തിൽ കഷ്ടാനുഭവയാഴ്ചയിലെ വ്യാഴാഴ്ച മൂന്നു പ്രധാന ചടങ്ങുകൾ നടക്കുന്നുണ്ട്. 1) അന്ത്യ അത്താഴത്തിന്റെ പങ്കാളിത്തമായി വി. കുർബ്ബാന, 2) കർത്താവ് ശിഷ്യന്മാരുടെ കാൽ കഴുകിയ സംഭവത്തിന്റെ ആരാധനാപരമായ അനുസ്മരണം. (3) വി. മൂറോൻ കൂദാശ.

കർത്താവ് ശിഷ്യന്മാരുടെ കാൽ കഴുകിയത് തന്റെ കഷ്ടാനുഭവത്തിന് അവരെ ഒരുക്കുവാനും അതിൽ പങ്കാളികളാക്കുവാനുമായിരുന്നു (വി. യോഹ. 13:68). അതോടൊപ്പം തന്റെ ക്രൂശു മരണമെന്ന താഴ്മയുടെ ശുശ്രൂഷയെപ്പറ്റി ശിഷ്യന്മാരെ ബോധവാന്മാരാക്കുവാനും ആഗ്രഹിച്ചു. സഭയുടെ ദൗത്യം ശുശ്രൂഷിക്കുകയാണെന്നതാണു കാൽകഴുകൽ ശുശ്രൂഷയുടെ അർത്ഥം. ദൈവത്തിന്റെയും മനുഷ്യരുടെയും മുമ്പാകെ താഴ്മയുടെ പ്രതീകമായി ജീവിക്കുവാൻ സഭയ്ക്ക് കടപ്പാടുണ്ട്.

### ദുഃഖവെള്ളിയാഴ്ച

സഭാ വർഷത്തിലെ ഏറ്റവും ഭക്തിദ്യോതകമായ ദിവസം. ഈ ദിവസത്തിന് ഇംഗ്ലീഷിൽ ഗുഡ്ഫ്രൈഡേ (Good Friday) എന്നും സുറിയാനിയിൽ വലിയ വെള്ളിയാഴ്ച എന്നർത്ഥം വരുന്ന വാക്കുമാണ് ഉപയോഗിക്കുന്നത്. രക്ഷകനായ ക്രിസ്തുവിന്റെ പീഡാനുഭവവും ക്രൂശുമരണവും അനുസ്മരിക്കുന്നു. പാപത്തിന്റെയും പൈശാചിക ശക്തിയുടെയും മേലുള്ള ക്രിസ്തുവിന്റെ വിജയമാണിത്.

സുറിയാനി പാരമ്പര്യമനുസരിച്ച് വിശ്വാസികൾ ദേവാലയത്തിൽ ഒന്നിച്ചുകൂടി പ്രഭാതം, മൂന്നാംമണി, ആറാംമണി, ഒമ്പതാം മണി എന്നീ യാമ പ്രാർത്ഥനകളും സ്ലീബാ വന്ദനവിന്റെ ക്രമവും നടത്തുന്നു. അന്ന് ഉപവാസത്തിന്റെ ദിനമാകയാൽ വി. കുർബ്ബാന അർപ്പിക്കുന്നില്ല. എന്നാൽ മാർച്ച് 25-ാം തീയതിയായ വചനിപ്പ് പെരുന്നാൾ വന്നാൽ അന്ന് വി. കുർബ്ബാന അർപ്പിക്കണമെന്ന് സഭ അനുശാസിക്കുന്നു. (2005 ലെ ദുഃഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും ഒരേ ദിവസമാണ്.)

### ദുഃഖ ശനിയാഴ്ച

അറിയിപ്പിന്റെ ശനിയാഴ്ചയെന്നും സുവിശേഷ ശനിയാഴ്ചയെന്നും അറിയപ്പെടുന്ന പ്രധാന ദിനമാണ് ദുഃഖ ശനിയാഴ്ച. യേശു പാതാളത്തിലേക്കിറങ്ങി മരണത്തിന്റെ കാർക്കശ്യത്തെ ജയിച്ച് ആദാമിനെയും മക്കളെയും മോചിപ്പിക്കുന്ന കാര്യം വിവിധ രീതികളിൽ ഈ ദിവസത്തെ ശുശ്രൂഷകളിൽ പ്രതിപാദിക്കുന്നുണ്ട്.

### ഉയർപ്പു പെരുന്നാൾ

ഈസ്റ്റർ എന്നും അറിയപ്പെടുന്നു. ഈ വാക്കുണ്ടായത് Easter എന്ന ഇംഗ്ലീഷ് വാക്കിൽ നിന്നാണ്. ചില പണ്ഡിതന്മാർ Construm എന്ന ജർമ്മൻ വാക്കിൽ നിന്നാണ് ഈസ്റ്റർ എന്ന പദം ഉണ്ടായതെന്ന് അഭിപ്രായപ്പെടുന്നു. ആനന്ദത്തിന്റെയും ഭക്തിനിർഭരതയുടെയും അവസരമാണ് ഈസ്റ്റർ. പുനരുത്ഥാനത്തിന്റെ ജയഭേരിയാണ് ഈസ്റ്റർ ദിവസം പ്രഭാതത്തിലെ ആരാധനയുടെ പ്രധാന ഭാഗം. കഷ്ടാനുഭവത്തിന്റെ കദനഭാവം ഉയിർപ്പിന്റെ ആനന്ദ ഭാവത്തിന് വഴിമാറിക്കൊടുക്കുന്നു. അവന്റെ മരണത്തിന്റെ സാദൃശ്യത്തോട് ഏകീഭവിച്ചെങ്കിൽ അവന്റെ പുനരുത്ഥാനത്തിന്റെ സാദൃശ്യത്തോടും ഏകീഭവിക്കും (റോമർ 6:5).

പൗരസ്ത്യ ആരാധനാ വർഷത്തിന്റെ കേന്ദ്രം ഉയിർപ്പു പെരുന്നാളാണ്. ഓരോ ഞായറാഴ്ചയും ഉയിർപ്പു പെരുന്നാളിന്റെ ആഘോഷമായിട്ട് ഓർത്തഡോക്സ് സഭകൾ കണക്കാക്കുന്നു. സുറിയാനിയിൽ കൃംതാ (ഉയിർപ്പ്) എന്ന പേരു തന്നെയാണ് ഞായറാഴ്ചയ്ക്കും ഉയർപ്പു പെരുന്നാളിനും ഉപയോഗിക്കുന്നത്.

*ശേഷം 34-ാം പേജിൽ*

ലേഖനം

ഡീ. ഷിനു കെ. തോമസ്

# ക്രിസ്തുവിന്റെ പുനരുത്ഥാനം – ഒരു കാലിക പുനർവായന

**ക്രിസ്തുവിന്റെ ഉത്ഥാനത്തിന് സാക്ഷിയല്ലാത്തവന് ക്രിസ്തുശിഷ്യനായിരിക്കുവാൻ സാദ്ധ്യമല്ല. വി. മാമോദീസായിലൂടെ, കർത്താവിന്റെ മരണത്തിന്റെയും, പുനരുത്ഥാനത്തിന്റെയും സാദ്യശ്യങ്ങളോട് നാം ഏകീഭവിച്ചവരാണ്. ഇവിടെ നാം ക്രിസ്തുവിന്റെ മരണത്തിനും ഉത്ഥാനത്തിനും സാക്ഷികളായിത്തീരുന്നു. അങ്ങനെ ഉയിർപ്പ് നമ്മുടെ ജീവിതത്തിൽ ഒരു വർത്തമാനകാല യാഥാർത്ഥ്യമായി ഭവിക്കുന്നു. കൗദാശിക ജീവിതാനുഭവങ്ങളിലൂടെ ഉയിർപ്പിന്റെ സാക്ഷ്യം നമ്മിൽ പ്രോജ്ജ്വലമാക്കുവാൻ സാധിക്കണം.**



ക്രിസ്തുവിന്റെ ഉത്ഥാനം, ക്രൈസ്തവന്റെ ദൈവവിശ്വാസത്തിന്റെ അടിസ്ഥാനമാണ്. യേശുവിന്റെ മരണത്തിന് മതാത്മകതയുടെ നിറം നൽകി ശിഷ്യന്മാർ കെട്ടിച്ചമച്ച ഒരു കഥയോ, അവരുടെ മാനസിക വിഭ്രാന്തിയുടെ പരിണിത ഫലമോ, വൈയക്തികമായ ഒരു അനുഭവമോ അല്ല, തന്റെ ഉയിർപ്പ്. അത് വസ്തുനിഷ്ഠമായ ഒരു യാഥാർത്ഥ്യമാണ്. ഉത്ഥാന പ്രഘോഷണങ്ങളും, (Easter kerygama) ഉത്ഥാന സംഭവങ്ങളും (Easter events) ഒഴിഞ്ഞ കല്ലറയും (empty tomb) ഉത്ഥാനത്തിന്റെ ചരിത്രപരമായ തെളിവുകളാണ്. ഉയിർപ്പിന്റെ സന്ദേശങ്ങൾ എക്കാലവും പ്രസക്തമാണ്.

**i) ഉയിർപ്പ് അടിച്ചമർത്തലിൽ നിന്നുള്ള വിമോചനത്തിന്റെ പ്രതീകമാണ്.**

അടിച്ചമർത്തപ്പെട്ട സത്യം തേജസോടെ ഉയിർക്കുന്ന ചിത്രമാണ് ഉത്ഥാനം പ്രദാനം ചെയ്യുന്നത്. സത്യവും, നീതിയും ജീവിതമൂല്യങ്ങളും ഇന്ന് അടിച്ചമർത്തപ്പെട്ടാലും മൂന്നാം നാൾ ഉയിർത്തെഴുന്നേൽക്കും. ജീവിത പ്രയാണത്തിൽ ധൈര്യമായി മുന്നോട്ട് ചുവടുകൾ വയ്ക്കുവാൻ പര്യാപ്തമാക്കുന്ന ഒരു പ്രത്യാശയാണിത്. ദളിതനും, പീഡിതനും, കുചേലനും അവകാശപ്പെട്ടതാണ് ഈ ഉത്ഥാനം. കഷ്ടതയും, മരണവുമില്ലാതെ ഉയിർപ്പ് പ്രസക്തമല്ല, സാധ്യവുമല്ല, 'ഗോതമ്പ്മണി നിലത്തു' വീണ് ചാകുന്നില്ലെങ്കിൽ ഉയിർക്കുന്നില്ല.' റോമിലെ വി. ക്ലിമ്മീസ് പറയുന്നു. രാത്രിക്ക് ശേഷം പകൽ വരുന്നതും, നിലത്ത് വീണ് അഴുകുന്ന വിത്ത് ദൈവസംരക്ഷണയിൽ ഒരു ചെടിക്ക് ജന്മം നൽകുന്നതും ഉയർപ്പിലേക്ക് വിരൽ ചൂണ്ടുന്നു.

**ii) ഉയിർപ്പ് മരണോന്മുഖതയിൽ നിന്ന് ജീവോന്മുഖതയിലേക്കുള്ള പരിണാമമാണ്.**

ഹൈഡഗറുടെ അഭിപ്രായത്തിൽ, മനുഷ്യൻ ഒരു മരണോന്മുഖ സത്തയാണ്. മരണത്തെ നോക്കി പ്രയാണം ചെയ്യുന്ന, ഒടുവിൽ മരണത്തിൽ കീഴടങ്ങുന്ന അസ്തിത്വമാണ് മനുഷ്യനെന്ന് അദ്ദേഹം വിശദീകരിക്കുന്നു. എന്നാൽ ക്രിസ്തുവിന്റെ ഉയിർപ്പ് ഈ വാദഗതിയെ സമൂലം തിരുത്തിയെഴുതുന്നതാണ്. മനുഷ്യൻ ഒരു ജീവോന്മുഖസത്തയാണെന്ന് ഉയിർപ്പ് വെളിവാക്കുന്നു. മനുഷ്യൻ മരിക്കാനായി ജനിച്ചവനല്ല, നിത്യജീവനായി വിളിക്കപ്പെട്ടവനാണ്. മരണം ജീവിതമദ്ധ്യേയുള്ള ഒരു കടമ്പ മാത്രമാണ്. ഖലിൽ ജിബ്രാൻ പറയുന്നു: "ആയിരം വർഷങ്ങൾക്ക് മുമ്പ് എന്റെ അയൽക്കാരൻ എന്നോട് പറഞ്ഞു: 'ഞാൻ ജീവിതത്തെ വെറുക്കുന്നു, കാരണം ഈ ജീവിതം വേദന മാത്രമാണ്' ഇന്നലെ ഞാൻ സെമിത്തേരിയുടെ സമീപം നടന്നുപോകുവാനിടയായി. അപ്പോൾ അവിടെ അവന്റെ കല്ലറയ്ക്ക് മുകളിൽ ജീവന്റെ നൃത്തം ഞാൻ കണ്ടു". ഉത്ഥാനം ഇന്നുള്ളതിന്റെ ഉച്ചാടനമല്ല, പ്രത്യുതാ അതിന്റെ രൂപാന്തരമാണ് ലക്ഷ്യമിടുന്നത്. പദാർത്ഥത്തിന്റെ പരിമിതികളിൽ നിന്ന്, ആത്മീയ സ്വാതന്ത്ര്യത്തിലേക്ക് സകലരും രൂപാന്തരപ്പെടുമെന്നതാണ് ഉയിർപ്പിന്റെ സന്ദേശം. മരണം ഒരു പലായനമല്ല, മറിച്ച് പരി

ണാമമാണ്. ഭൗമിക പരിമിതികളെ ഉല്ലംഘിച്ച് മഹത്വ ജീവിതത്തിന്റെ പൂർണതയിലേക്കുള്ള പ്രവേശനമാണ്. അതുകൊണ്ടാണ് പ്രവാചക കവിയായ ഖലീൽ ജിബ്രാൻ പറഞ്ഞത്: 'മനുഷ്യൻ ഒരു ശവസംസ്ക്കാരം നടത്തുമ്പോൾ മാലാഖമാർക്ക് വിവാഹാഘോഷമാണ്' എന്ന്. ഉത്ഥാനം ക്രിസ്തുവിന്റെ മഹത്വീകരണമാണ്. മനുഷ്യവർഗ്ഗത്തിന്റെ മനുഷ്യത്വത്തിന്റെ മഹത്വീകരണമാണ് ഉത്ഥാനത്തിന്റെ സന്ദേശം.

**iii) ഉയിർപ്പ് ഒരു വർത്തമാനകാല യാഥാർത്ഥ്യമാണ്.**

വാൾട്ടർ കാസ്പർ പറയുന്നു: "ഉത്ഥാനമെന്നത് കഴിഞ്ഞ കാലത്ത് സംഭവിച്ചതും, സ്ഥിരീകരിക്കാവുന്നതും, ഒരിക്കൽ മാത്രം നടന്നതും, പൂർത്തിയായതുമായ വസ്തുത മാത്രമല്ല, അതൊരു വർത്തമാനകാല യാഥാർത്ഥ്യവുമാണ്. അതിന് സാക്ഷ്യം വഹിക്കുന്നവരുടെ ജീവിതങ്ങളെ ഇന്ന് സ്വാധീനിക്കുവാൻ അതിന് കഴിവുണ്ട്." അപ്പോസ്തോലിക സഭയിൽ, യൂദയ്ക്ക് പകരമായി ഒരു ശിഷ്യനെ തെരഞ്ഞെടുക്കേണ്ടിവന്ന സാഹചര്യത്തിൽ പത്രോസ് ശ്ലീഹാ വ്യക്തമാക്കുന്നു. ".......ഞങ്ങളോട് കൂടെ അവന്റെ പുനരുത്ഥാനത്തിന് സാക്ഷിയായിത്തീരേണം." (അ. പ്ര. 1:22) ക്രിസ്തുവിന്റെ ഉത്ഥാനത്തിന് സാക്ഷിയല്ലാത്തവന് ക്രിസ്തുശിഷ്യനായിരിക്കുവാൻ സാദ്ധ്യമല്ല. വി. മാമോദീസായിലൂടെ, കർത്താവിന്റെ മരണത്തിന്റെയും, പുനരുത്ഥാനത്തിന്റെയും സാദൃശ്യങ്ങളോട് നാം ഏകീഭവിച്ചവരാണ്. ഇവിടെ നാം ക്രിസ്തുവിന്റെ മരണത്തിനും ഉത്ഥാനത്തിനും സാക്ഷികളായിത്തീരുന്നു. അങ്ങനെ ഉയിർപ്പ് നമ്മുടെ ജീവിതത്തിൽ ഒരു വർത്തമാനകാല യാഥാർത്ഥ്യമായി ഭവിക്കുന്നു. കൗദാശിക ജീവിതാനുഭവങ്ങളിലൂടെ ഉയിർപ്പിന്റെ സാക്ഷ്യം നമ്മിൽ പ്രോജ്ജ്വലമാക്കുവാൻ സാധിക്കണം.

കർത്താവിന്റെ കഷ്ടാനുഭവവും, മരണവും ജീവിതയാത്രയുടെ ഓരോ നിമിഷങ്ങളിലും നമുക്ക് അനുഭവവേദ്യമാകണം. ഓരോ മനുഷ്യനും ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെപ്രതീകമാണ്. നീക്കോസ് കസാൻദിസാക്കിസിന്റെ 'ഗ്രീക്ക് പാഷൻ' എന്ന നോവലിൽ ഫാ. ഗ്രിഗോറിയോസ് എന്ന കഥാപാത്രം ഇടവക ജനങ്ങൾക്ക് നൽകുന്ന ഉയിർപ്പിന്റെ സന്ദേശം ഉദ്ധരിച്ചുകൊണ്ട് ഉപസംഹരിക്കട്ടെ. "കുരിശിൽ മരിച്ച യേശു ഉയിർത്തെഴുന്നേറ്റു. പക്ഷെ ഇന്ന് നമ്മിൽ അവൻ വീണ്ടും ക്രൂശിക്കപ്പെടുകയാണ് എങ്കിൽ," അവൻ നമ്മിൽ ഉയിർത്തെഴുന്നേൽക്കുകയും വേണം..... നമ്മുടെ പള്ളിയിൽ മാത്രമല്ല, നിങ്ങളുടെ ഹൃദയങ്ങളിലും കർത്താവായ യേശു എന്നും ഉയിർത്തെഴുന്നേല്ക്കാൻ ഇടവരട്ടെ." ❖

**പാമ്പാടി ദയറായിൽ ഓഫീസ്**

പാമ്പാടി പെരുന്നാളിനോടനുബന്ധിച്ച് മലങ്കരസഭ മാസികയുടെ ഓഫീസ് ഏപ്രിൽ 4, ഏപ്രിൽ 5 തീയതികളിൽ പാമ്പാടിയിൽ പ്രവർത്തിക്കുന്നതായിരിക്കും. വരിസംഖ്യ പുതുക്കുവാനും, പുതിയ വരിക്കാരാകുവാനും സൗകര്യം ഉണ്ട്.

പീതോമ്മ

കവിത

# കുരിശിനു പ്രണാമം

തുടർച്ച...

(മാർ അപ്രേമിന്റെ രാഗം)

(ഭൂജാതികളേ വന്ദനത്തി.... എന്നപോലെ)



തരുവിന്മേൽ തൂക്കപ്പെടുവോർക്കവകാശമതല്ലോ ശാപം
മരമേറിയവൻ മശിഹായോ നമുക്കായ് ശാപമായ്ത്തീർന്നു

ശത്രുക്കളെ നിന്നാൽ ഞങ്ങൾ വെല്ലും; മെതിക്കും ദ്വേഷികളെ;
വൈരികളിൽ നിന്നും കാത്ത് ശത്രുവെ നീ നാണിപ്പിച്ചു.

നാഥാ നിന്നെക്കുരിശിച്ച സെഹിയോനെ ശൂന്യമതാക്കി,
പൗരോഹിത്യം പ്രവചനവും രാജ്യവുമില്ലാതതുകഷ്ടം!

സ്വാഭാവികമാം കൊമ്പുകളെ നീക്കി, തൽസ്ഥാനം പ്രാപി-
ച്ചോരാം ഞങ്ങളവരെപ്പോൽ ദുർവ്വിധിയേല്ക്കാതാക്കേണം

ശുഭചിഹ്നമതാമീ സ്ലീബാ; വിജയക്കൊടിയാമീ സ്ലീബാ
രക്ഷാകരമാമീസ്ലീബാ; അഭിമാനമതാമീസ്ലീബാ.

ജീവസ്ലീബായെ വന്ദിച്ചീടുന്നെല്ലാ നേരത്തും;
റൂശ്മാ ചെയ്യുന്നതിനാലെ, അതുതാനഭയം സങ്കേതം.

അണയുന്നില്ലാത്തെരീതിയും ചാകാപ്പുഴുവും ഉളവാക്കും
വേദനകൾ, തീരാക്കണ്ണീരിവയിൽ സ്ലീബാ സങ്കേതം.

രാപകൽ നമ്മെ കാക്കുന്നു; ദുഷ്ടപ്പടയെ നീക്കുന്നു;
കുരിശിൻ റൂശ്മാ നമ്മെയും വസതികളേയും കാക്കുന്നു.

മശിഹാ നാഥൻ കൂട്ടായുണ്ടതിനാൽ പേടി നമുക്കില്ല
തൻ ദിവ്യായുധമീസ്ലീബാ ഉന്നതി നേടാനുതകീടും.

ആദത്തെ ജീവിപ്പിക്കാൻ താതൻ തന്നോരൗഷധമാം;
ആദാമിൻ വൈരൂപ്യം തീർത്തഴകേകും ശില്പി, സ്ലീബാ.

ഇസഹാക്കിനു പകരം ബലിയായ് കുഞ്ഞാടിനെയേകിയതായ
മിവിടെക്കുരിശായ്ത്തീർന്നു കാൽവരിയിൽ യേശുവിനായി.

അക്കുരിശിൽ ദൈവസുതൻ തൻ കൈകളിലാണി തറച്ചേറ്റി;
മനുഷകുലത്തിൽ ബന്ധനമച്ചോരത്തുള്ളികളാൽ മാറി.

ദൈവത്തെയും ദൈവികമാം കല്പനയെയും കൈവിട്ട്
ആദാം വീണു; സന്തതികൾ ഭൂവിതിലുഴലുന്നവരായി

ഉയരെയവരെയേറ്റീടും കോവണിയാം കാൽവരി സ്ലീബാ;
കേവലവസ്തുവതല്ലല്ലോ, വസ്തുതയായ് നാം കാണേണം.

ദാവീദരചൻ ദൈവത്തിൻ പേടകമെതിരേറ്റാമോദാൽ
താളം മേളങ്ങളുമായി വിനയത്തോടാടിപ്പാടി.

പേടകമതിനാദരവേകി; യാഹിന്മുമ്പിൽ എന്നതുപോൽ
വന്ദനമതുപോൽ കുരിശിതിനും ക്രൂശിതനായിട്ടർപ്പിക്കാം.

കുരിശിനെയാരാധിക്കുമ്പോൾ ആരാധന ക്രൂശിതനല്ലോ;
കുരിശാം വസ്തുവിനല്ലെന്നും നന്നായ് നാമറിയുന്നല്ലോ.

കുരിശുവരയ്ക്കുമ്പോളെല്ലാം ഓർമ്മിക്കാമേശുവിനേയും
കഷ്ടത, മരണം, രക്ഷയിവ ഉരിയാടാത്തൊരു പ്രാർത്ഥനയായ്.

അറിവിൻ കനിതൻ തരുവാലേ മരണം മർത്ത്യൻ പ്രാപിച്ചു.
ഉയിരിൻ കുരിശിൻ തരുവാലേ പൂർവ്വികജീവൻ പ്രാപിച്ചു.

പറുദീസിൻ നടുവിൽ നിന്നോരുയിരിൻ മരമീ കാൽവരിയിൽ
ഉയിരേകീടും കനിമരമായ് പാരിൻ നടുവിൽ നില്ക്കുന്നു.

ലേഖനം

ഫാ. ഡോ. ഒ. തോമസ്, വൈദിക ട്രസ്റ്റി

# "പ്രത്യാശയോടെ ഒരുമിക്കാൻ"

## (വൈദിക സെമിനാരിയിൽ പ്രീ-മാരിറ്റൽ കൗൺസലിംഗ് ത്രിദിന കോഴ്സുകൾ ആരംഭിക്കുന്നു)

വിവാഹത്തിനുമുമ്പ് യുവതീ-യുവാക്കൾക്ക് കൗൺസലിംഗ് നടത്തേണ്ടതാണെന്ന് പ. ബാവാ തിരുമേനി കല്പനയിലൂടെ അറിയിച്ചിട്ടുണ്ടെങ്കിലും പ്രായോഗികമായി അതു നടപ്പിൽ വന്നിട്ടില്ല. വൈദിക സെമിനാരിയിലെ പ്രത്യാശാ കൗൺസലിംഗ് സെന്റർ ലക്ഷ്യപ്രാപ്തിക്കായി ഒരു പദ്ധതി ആവിഷ്ക്കരിച്ചിരിക്കുന്നു.

പാശ്ചാത്യ രീതിയിൽ സമൂഹം പരിവർത്തനവിധേയമാകുമ്പോൾ അവിടെ സംഭവിച്ചതുപോലെയുള്ള കുടുംബത്തകർച്ചകൾ ഇവിടെയും ഉണ്ടാകുവാൻ സാദ്ധ്യതയുണ്ട്. പ്രത്യേകിച്ചും പാശ്ചാത്യ ജീവിതശൈലി കൂടുതലായി സ്വാധീനിച്ചിരിക്കുന്നത് മദ്ധ്യവർത്തി സമ്പന്നർ കൂടുതലുള്ള ക്രൈസ്തവ സമൂഹത്തിലാണല്ലോ. ഇവരിൽ കുടുംബജീവിതത്തെക്കുറിച്ച് പരമ്പരാഗത മൂല്യം വച്ചു പുലർത്തുന്നവർ അനവധിയുണ്ട്. എന്നാൽ അവരേയും വേണ്ടവിധത്തിൽ ബോധവൽക്കരിക്കുന്നതിന് നാം ശ്രമിക്കുന്നില്ല. "Prevention in better than cure" എന്ന പ്രമാണം അനുസരിച്ച് കുടുംബജീവിതത്തിലേക്കു പ്രവേശിക്കുന്നവർക്ക് ശരിയായ അവബോധവും പരിശീലനവും നല്കിയാൽ നല്ല പങ്കു കുടുംബ പ്രശ്നവും പരിഹരിക്കുവാൻ കഴിയും. കുടുംബ ജീവിതം നയിക്കുമ്പോൾ സംഭവിക്കുന്ന വീഴ്ചകൾ ദമ്പതികളെ തുടക്കത്തിൽത്തന്നെ മാനസിക അകൽച്ചയിലെത്തിക്കുന്നു. മാനസിക അകൽച്ച സംഭവിച്ചു കഴിഞ്ഞാൽ ഒരുമിച്ചു ചേർക്കാൻ പ്രയാസമായിരിക്കും. തന്നെയുമല്ല, ദമ്പതികളുടെ ഈ മാനസിക അകൽച്ചയിൽ മാതാപിതാക്കൾ പക്ഷം ചേരുകയും, അകൽച്ച കുറെക്കൂടി വലുതാവുകയും ചെയ്യും. ഈ ഘട്ടത്തിൽ പരസ്പരം ഏല്പിക്കുന്ന ശാരീരിക-മാനസിക പീഡനങ്ങളും ചിലപ്പോൾ പോലീസ്, കോടതി തുടങ്ങിയ നീതിന്യായ രംഗത്ത് നല്കുന്ന ഏകപക്ഷീയമോ അല്ലാതെയോ ഉള്ള പരാതികളും ചെറിയ അസ്വസ്ഥതകളെ പാരമ്യതയിൽ എത്തിക്കുന്നു. "മുറിവുണങ്ങിയെങ്കിലും മുറിപ്പാട് അവശേഷിക്കുന്നു" എന്ന നിലയിൽ ആയാലും എപ്പോഴും അസ്വസ്ഥതകൾ വർദ്ധിക്കുവാൻ സാദ്ധ്യതയുണ്ട്. അതിനാൽ ദമ്പതികൾ തമ്മിൽ മാനസിക അകൽച്ച ഉണ്ടാകാതിരിക്കാനുള്ള വഴികൾ നേരത്തേതന്നെ അവർക്ക് പറഞ്ഞു കൊടുക്കേണ്ടിയിരിക്കുന്നു. ക്രിസ്തീയ സഭയുടെ പൊതുവായ വിശ്വാസത്തിലും, സഭയുടെ പ്രത്യേക പഠിപ്പിക്കലുകളിലും കുടുംബജീവിതം ദൈവത്തിന്റെ പദ്ധതിയിലുള്ളതും ദൈവം കൂട്ടിച്ചേർക്കുന്നതുമാണെന്നും, വേർപിരിക്കാനാവാത്തതാണെന്നും ശക്തമായി പഠിപ്പിക്കുന്നുണ്ട്. അതിന്റെ പുറകിലുള്ള ദൈവ-ശാസ്ത്ര-വേദപുസ്തകാടിസ്ഥാനം ദമ്പതികൾ നന്നായി അറിഞ്ഞിരിക്കണം. നമ്മുടെ സമൂഹത്തിൽ, കുടുംബം രണ്ടു വ്യക്തികളുടെ മാത്രം കൂട്ടായ്മയല്ല, രണ്ടു കുടുംബങ്ങളുടെയും അവരുടെ ബന്ധു ജനങ്ങളുടെയും കൂടിയുള്ള ഒരുമിപ്പാണ്. ആ വസ്തുത മനസ്സിലാക്കി ഇടപെടുവാനുള്ള തന്മയത്വവും, ആർജ്ജവത്വവും ദമ്പതികൾ പ്രാപിക്കേണ്ടതുണ്ട്. വ്യത്യസ്ത സാഹചര്യങ്ങളിൽ വളർന്ന ഭാര്യാ-ഭർത്താക്കന്മാരുടെ വ്യക്തിത്വത്തിലെ വൈരുദ്ധ്യങ്ങളും, കാഴ്ചപ്പാടിലും മൂല്യങ്ങളിലുമുള്ള അന്തരവുമൊക്കെ സൗഭാഗ്യകുടുംബ സൃഷ്ടിക്കായി സമന്വയിപ്പിക്കാനുള്ള കഴിവും ദമ്പതികൾക്കുണ്ടായിരിക്കണം. സമയം, പണം ഇവയുടെ ഉത്തരവാദിത്വപൂർണ്ണമായ ക്രമീകരണം ദമ്പതികൾ തമ്മിലുള്ള ആശയവിനിമയം, ദാമ്പത്യത്തിലെ ലൈംഗികതയും അതിന്റെ ആത്മീകമാനങ്ങളും, പൊരുത്തക്കേടുകൾ അതിജീവിക്കാനുള്ള മാർഗ്ഗങ്ങൾ സാമൂഹ്യ വ്യതിയാനങ്ങൾ കുടുംബബന്ധങ്ങളിൽ വരുത്തുന്ന ആരോഗ്യകരമല്ലാത്ത സ്വാധീനങ്ങൾ, സ്ത്രീധനം തുടങ്ങി മാമൂൽ സമ്പ്രദായങ്ങൾ സൃഷ്ടിക്കുന്ന പ്രശ്നങ്ങൾ തുടങ്ങി എത്രയെത്ര മേഖലകളിൽ യുവദമ്പതികൾക്ക് പരിജ്ഞാനം ലഭിക്കേണ്ടിയിരിക്കുന്നു. പഠനത്തിലും, ജോലിസമ്പാദനത്തിലും വളരെ മികവുകാട്ടുന്ന കുട്ടികൾപോലും കുടുംബ ജീവിതത്തിൽ പരാജയപ്പെടുന്നുവെങ്കിൽ അതിന്റെ പ്രധാന കാരണം ഉത്തമ കുടുംബജീവിതത്തിനാവശ്യമായ ഉൾക്കാഴ്ച ലഭിക്കാത്തതാണെന്ന് കണ്ടെത്താൻ വിഷമമില്ല. വണ്ടിയോടിക്കുവാനും കംപ്യൂട്ടർ ഉപയോഗിക്കുവാനും പരിശീലനം നേടുന്ന ഗൗരവം പോലും ആയുഷ്ക്കാലം മുഴുവൻ നീണ്ടുനില്ക്കുന്ന ഒരു ബന്ധത്തിന് ആവശ്യമില്ലെന്നു ധരിക്കുന്നത് മൗഢ്യമാണ്. പരമ്പരാഗത സമൂഹത്തിൽ പ്രത്യേക പരിശീലനം കൂടാതെ നൈസർഗ്ഗികമായിത്തന്നെ അതു ലഭിക്കുമായിരുന്നു. മാറിയ പരിസ്ഥിതിയിൽ ഇത്തരത്തിലൊരു പരിശീലനത്തിന് പ്രത്യേകമായി സമയം കണ്ടെത്തേണ്ടിയിരിക്കുന്നു.

മൂന്നുദിവസം നീണ്ടു നില്ക്കുന്ന 5 ക്യാമ്പുകൾ 2005-ൽ നടത്താൻ ഉദ്ദേശിക്കുന്നു. വലിയ നോമ്പു കഴിഞ്ഞ് വിവാഹിതരാകുന്നവരെ ഉദ്ദേശിച്ച് ആദ്യത്തെ പരിശീലന ക്യാമ്പ് മാർച്ച് 10, 11, 12 തീയതികളിലായിരിക്കും നടത്തപ്പെടുന്നത്. മെയ് 12-14, ജൂലൈ 7-9, സെപ്തം. 8-10, നവം. 9-11 എന്നീ ദിവസങ്ങളിലായി 4 ക്യാമ്പുകൾക്കൂടി ക്രമീകരിക്കുന്നു. ഒരു ബാച്ചിൽ 25-30 പേർക്ക് പ്രവേശനം നല്കുന്നതാണ്. 20 വയസ്സിനു മുകളിൽ വിവാഹാലോചനകൾ തുടങ്ങിയിട്ടുള്ള യുവതീയുവാക്കൾ ഇടവക വികാരിയുടെ സാക്ഷ്യപത്രത്തോടുകൂടി പ്രവേശനത്തിന് അപേക്ഷിക്കണം. പൂർണ്ണസമയവും ക്യാമ്പിൽ ചിലവഴിക്കാവുന്ന

# വിശ്വാസപാഠം

## സഭയിൽ രോഗശാന്തിയുടെ കൂദാശകൾ ഉണ്ടോ?

**ഉണ്ട്.** വി. കുമ്പസാരവും രോഗികളുടെ തൈലാഭിഷേകവുമാണ് രോഗശാന്തിയുടെ കൂദാശകളായി പ്രത്യേകം അറിയപ്പെടുന്നത്. ശാരീരിക, മാനസിക, ആത്മീയ രോഗങ്ങൾക്കുള്ള ഔഷധമായിട്ടാണ് സഭ ഈ കൂദാശകളെ ക്രമപ്പെടുത്തിയിരിക്കുന്നത്. പാപത്തെ രോഗമായിട്ടാണ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ കരുതുന്നത്. പാപത്തിൽ വീണ മനുഷ്യവർഗ്ഗത്തോട് ഒരു രോഗിയോടെന്നതുപോലെ സഹതാപത്തോടും ആർദ്രകരുണയോടുമാണ് ദൈവം ഇടപ്പെട്ടത്. മനുഷ്യാവതാരം തന്നെ ഈ ആർദ്ര സ്നേഹത്തിന്റെ മൂർത്തീഭാവമായിരുന്നു. കുറ്റവും ശിക്ഷയും എന്നതിനേക്കാൾ ഉപരിരോഗവും സൗഖ്യവും എന്ന ചിന്തയ്ക്കാണ് സഭ പ്രാധാന്യം നൽകുന്നത്. ഒരു പക്ഷേ, രോഗം മൂർഛിച്ചിട്ട് രോഗി ഇഹലോക ജീവിതത്തിൽ നിന്നും വേർപെടേണ്ടി വരുകയാണെങ്കിൽ തന്നെയും ദൈവത്തിലുള്ള പ്രത്യാശയോടും ധൈര്യത്തോടും കൂടി മരണനാഴികയേയും തുടർന്നുള്ള വിവിധ കടവുകളെയും നേരിടുവാൻ തക്ക മനസ്സാന്നിദ്ധ്യവും സന്തോഷവും ലഭിക്കുവാൻ വേണ്ടിയാണ് വി. കുമ്പസാരവും രോഗികളുടെ തൈലാഭിഷേകവും നടത്തുന്നത്.

സഭയാണ് വ്യക്തിയുടെ അനുതാപ പൂർവ്വമായ ഏറ്റുപറച്ചിൽ കേൾക്കുന്നതും കർത്താവിന്റെ ശരീരമെന്ന നിലയിൽ പാപ പരിഹാരവും രോഗശാന്തിക്കുള്ള ഔഷധവും നൽകുന്നതും. പട്ടക്കാരൻ സഭയുടെ പ്രതിനിധിയും "നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും, നിങ്ങൾ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും" (മത്താ. 18:18, യോഹ. 20:22, 23). ഇത് സഭയ്ക്ക് കർത്താവു നൽകിയിരിക്കുന്ന അധികാരമാണ്. "എന്നാൽ നിങ്ങൾക്കു രോഗശാന്തി വരേണ്ടതിന് ഒരുവനു വേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ" (യാക്കോബ് 5:16) എന്ന കല്പനയും ഇവിടെ അന്വർത്ഥമാണ്.

രോഗികളുടെ തൈലാഭിഷേകത്തെ റോമൻ കത്തോലിക്കർ ചെയ്യുന്നതുപോലെ അന്ത്യകൂദാശ എന്നു വിളിക്കരുത്. സൗഖ്യത്തിനും ആശ്വാസത്തിനുംവേണ്ടി നടത്തപ്പെടുന്ന ഈ കൂദാശ രോഗി സുബോധത്തോടെ ഇരിക്കുമ്പോൾ നടത്തി വി. കുർബ്ബാന നൽകി അവസാനിപ്പിക്കുന്നതാണ് ഉത്തമം. അങ്ങനെ ചെയ്താൽ രോഗിക്കും മറ്റുള്ളവരോടു ചേർന്ന് സുബോധത്തോടെ പങ്കുകാരനാകുവാനും അനുതപിക്കുവാനും ദൈവത്തോടു പ്രാർത്ഥിക്കുവാനും കഴിയും. ഇതു വി. കല്പനകളുടെ നിവർത്തിക്കൂടിയാണെന്നു നാം മനസ്സിലാക്കുക (മർക്കോ. 6:12–13; യാക്കോബ് 5:13–18).

❖

---

വർക്കാണ് പ്രവേശനം നല്കുന്നത്. താമസം, ഭക്ഷണം, പഠനത്തിനുള്ള പുസ്തകങ്ങളും മറ്റു ലഘുലേഖനങ്ങളും ക്യാമ്പാംഗങ്ങൾക്ക് നല്കുന്നതായിരിക്കും. നിശ്ചയിച്ചിരിക്കുന്ന 500 രൂപ ഫീസിൽ, അർഹരായവർക്ക് പരമാവധി പകുതി ഫീസ് ഇളവു നല്കുന്നതായിരിക്കും. സർട്ടിഫിക്കറ്റും ലഭിക്കുന്നതാണ്. ഡയറക്ടർ, പ്രത്യാശാ പ്രീ മാരിറ്റൽ കൗൺസലിംഗ്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം-1, എന്ന വിലാസത്തിൽ 5 രൂപയുടെ രണ്ടു സ്റ്റാമ്പു സഹിതം അയയ്ക്കുന്നവർക്ക് അപേക്ഷാ ഫോറവും പ്രോസ്പക്ടസും അയച്ചുതരുന്നതാണ്.

❖

Fr. Dr. K. M. George

# *The Malankara Orthodox Syrian Church:*
# Historical Self-Understanding and Identity Some Ecumenical Considerations

Cont...

**Has the Patriarch of Antioch any authority of jurisdiction over the Malankara Church? ,**

**Who has the power of temporal authority over the parish churches and their property- the Malankara Metropolitan or the foreign bishops delegated by the Patriarch?**

**What is the basis of the identity of the autonomy and identity of the Malankara Church? In what ways can it be fully expressed and realized?**

The answers received from various quarters , both directly and indirectly, can be generally indicated as follows:

Firstly, in the circumstances of the Malankara Church in the 17th, 18th and 19th centuries no one' raised the issue of the authority of the Patriarch of Antioch, because the Church was in a life and death struggle, first with the Portuguese/ Roman Catholic invaders, and then with the British/Protestant colonial reformers. The Syrian Church of Antioch was invited to help the Indian Church. It was clear in the minds of those Indian leaders who invited the foreign prelates that they were guests 'of the Malankara Church. According to the best of Indian hospitality tradition guest-host relationship is only politely assumed and not explicitly stated. Every time a foreign bishop conducted himself against this understanding there was simmering resistance in the minds of ,the leaders of the Malankara Church. It was in 1876 that the Patriarch Peter III decided to visit the Indian Church In the context of the fight between the Malankara Church and the Reform party. The Patriarch felt that his authority would be undermined if he did not act The Synod that the Patriarch convened at Mulanthuruthy in 1876 was a crucial landmark in the organizational history of the Malankara Church. While acknowledging the positive organizational aspects, one should note that the Patriarch could affirm his direct jurisdiction over the Indian Church. He considered the ancient Malanakra Church as some sort of an, Archdiocese of the Syrian Orthodox Church of Antioch and subdivided it into seven dioceses. Later Patriarchs generally followed this line, and continued to affirm their direct jurisdictional power over the Indian Church.

The Malankara Church now woke up to the fatal consequences of this patriarchal claim. The Church .had barely escaped the colonial clutches of Rome and the British. Now they found themselves in a new situation of subjugation to the Syrian prelates who were originally considered as brothers in faith, helpers and collaborators coming from a sister Church. The waking up process slowly expressed itself 'In the deep desire for an Indian Catholicos as the head of the 'Indian Church and symbol of the apostolic autonomy and indigenous identity of the Malankara Church.

Secondly, though the Malankara Church conceded a brotherly spiritual and pastoral care of its faithful by the foreign bishops (they were invited to do so), there was absolutely no doubt in the mind of its leaders about the autonomy of the Malankara Church. The Malankara Metropolitans understood themselves as heads and rulers of the Church in the succession line of Arch deacons and MarThoma Bishops. Gradually, however, the Syrian bishops and Patriarchs understood themselves, as in any colonial situation, as the rulers of the Malanakra Church. They expected the Malankara Metropolitans, or later Catholicoses, to behave as their subordinates. While the Indian Metropolitans and Catholicoses asserted their community's selfunderstanding of the succession of the apostle Thomas and explicitly affirmed the freedom and identity of the Indian Church. The Patriarchs began to undermine the very tradition of StThomas and used spiritual weapons like excommunication of the Indian leaders. For example, the infamous bull No. 203 (June 1970) of Patriarch Yakoob III stating that St. Thomas was not a high priest, and not even priest, because he was absent when Jesus commissioned the apostles were targeted at the apostolic claims of the Indian Church. ("...for he was not a priest as it is evident form the gospel of St. John 20:21-24. As he was not a priest how did he become high priest?", asked Patriarch Yakoob III).

Unfortunatley, like the Portuguese and the British, the Syrians also succeeded in further dividing the Malankara Church, because one section of the Church, though a minority, supported the uncanonical claims of Patriarchal authority over the Indian Church and agreed to the Patriarchal act of totally trivializing the venerable Indian heritage of St. Thomas and humiliating the great leaders of the Indian Church through such illegitimate acts like excommunication.

(It should be remembered that

when the Syrian Antiochian Church came into contact with the Malankara Church from 1665 and onwards, the Syrian Church, in spite of its glorious past, was a small, poor, scattered and illiterate community in the Middle East under the oppressive Muslim rule of the Ottoman Turks. It was always a point of pride for them that they could rule over a church in India with a far larger number of faithful than their own, over a community that was socially superior, economically strong and politically free. People in India received these bishops with generous hopitality and devotion simply because of the latter's spiritual garb and fair skin! A similar situation prevailed in the Syro-Malabar Cathholic Church with respect to the white Latin\European bishops who ruled over them until the end of the 19th century. The well-known fulminations of a prominent 17th century Syro-Malabar clergyman like Paremakkal Thoma Kathanar against the arrogance of such white skinned European clergy and how they treated the dark-skinned Indians are worth remembering here.)

**The Catholicate, Symbol of Freedom and Autocephaly:**

The event of momentous importance in the history of the Malankara Church after the Coonen Cross Oath of 1653 was the instituting of the Caholicate in 1912. This was not a sudden happening, but the climax of a long process of awakening in the Indian Church ever since the Portuguese occupation of the Church. All the aspirations of the community to express its identity and apostolic freedom culminated in the Catholicate. The question whether it is a "re-establishment" of the persian Catholicate of ancient days or "establishment" of an independent Catholicate as the symbol of the identity of the ancient Church of St. Thomas in India is irrelevant to a large extent. We cannot ignore the historical aspects of such an institution nor can we underestimate its actual missionary and canonical potential in India. A Christian Church like the Malankara Church with a profound awareness of its apostolic roots, freedom, and long herigate in India has all the authority to institute its own head and organize its own hierarchy like any other ancient apostolic church in the world:

In the 1930s Mar Ivanios, head of a monastery and one of the bishops of the Malankara Orthodox Church joined the Roman Catholic Church with some of his clergy and faithful and set up what is known as Malankara (Rite) Catholic Church. This was a typical case of Uniatism practised by the Roman Church amidst all Eastern Church since the 16th century.

**Search for Unity**

In 1934 the Malankara Association, the representative body of the people and the clergy of the Church adopted a constitution for the Malankara Church. The then seperate positions of the Malankara Metropolitan and the Catholicos held by two different incumbents were integrated in one incumbent of the apostoclic seat of St. Thomas as both the temporal and spiritual head of the Malankara Church. The Constitution, however generoulsy and with a view to future unity the two factions provided space for a Patriarch recognized by the Malankara Church, as spiritual head without any power of ordination or jurisdiction, appointment or disposal in the Malankra Church.

Already at the beginning of the 20th century the Malankara Church was divided into two factions: one side supporting the Patriarchal claims of jurisdiction over Malankara and other side holding the ideal of the indigenous, autonomous Malankara Orthodox Church ruled by its own Indian heads. Since the prominent leader of the Indian side then was Malankara Metropolitan Geevarghese Mar Dionysius (Vattasseril), it was called by the other party as Metran's faction. The Patriarch wreaked vengeance on mar Dionysius, an outstanding theologian, administrator and saintly figure, by "excommunicating" him uncanonically. The Malankara Church and the civil courts in India rejected the excommunications as an illegal, individual and uncanonial act of a foregin prelate who wanted to suppress the genuine canonical aspiration of the apostolic church of india to manage its own affairs without alien intervention.

The long litigation between these factions was ended in 1958 by the verdict of the Supreme Court recognising the authority of the Catholicos cum Malankara Metropolitan over the Malankara Church. The Patriarch's party that contested his authority was ordered by the Supreme Court to pay up all the court expenses incurred by the Catholicos side. Immediately after the Supreme Court verdict, the then Patriarch Yakoob III of Antioch and the Catholicos Baselius Geevarghese II agreed to a historic peace settlement by accepting and acknowledging each other. The Catholicos exchanged the Reconciliation document with the Patriarchal delegate Metropolitan Mar Julius at the Old Seminary, Kottayam in December 1958. All peace-loving people of Malankara and members of the sister churches rejoiced at this precious gift of peace. The Malankara church became one, spiritually and administratively.

Unfortunately this blessing remained only for about 12 years. The Catholicos had exchanged the peace doucment, with the formula 'accepting the Patriarch of Antioch subject to the constitution'. However, the Constitution of 1934 and the title of the Catholicos/Malankara Metropolitan and his apostolic authority all were questioned in a new series of litigation by the Patriarchal party. This led to another historic veridct of the Supreme Court in 1995 re-affirming the validity of the Constitution of 1934 and the authority and position of the Catholicos cum

Malankara Metropolitan. The court instructed the Catholicos to convene a Malankara Association meeting of all the parishes of the Malankara Church in order to begin a new era of peace and unity. Although the Association was validly and canonically held in the presence of a Supreme Court observer in 2001 at Parumala, unity was not achieved, not because of the lack of desire for peace on the side of the common people and parishes, but because of the great manipulative skill of a church leader who had ambitions to fulfil in a divided church. Four bishops on the former Patriarchal side declared allegiance to the Constitution of 1934 and to the Catholicos and along with their priests and faithful were reunited with the Malankara Church. The Catholicos publicly declared that doors were still open for peace and unity and exhorted all leaders to respect the people's desire for unity.

It is important to note that both factions held on to their common ground of the same liturgy and same faith in spite of long years of litigation. It is really one Church. The litigation and division were essentially on account of the dispute on authority and jurisdiction, particularly in temporal matters and not on matters of faith. The Supreme Court has up held more than once the constitution of 1934 as providing solutions for these disputes and as an effective instrument for unity. But far above such legal aspects, most of the true believers are conscious that the Malankara Orthodox Syrian Church is really one body in Christ, in one faith and one worship. Many fervently are "hoping against hope" that the Church would be united once again for the glory of God. (The present writer, for instance, who enjoyed the bliss of unity in the 1960s has never accepted that there are two different churchs with the names Jacobite and Orthodox, but keeps its oneness in his heart in all humility and hope in God's healing power.)

<u>**Conclusion:**</u> Retelling the sad story of division among the Nazrani Christians of Kerala has to be necessarily an exercise of hope for unity as well. Looking at the history and identity of Malankara Orthodox Church from an ecumenical perspective, I am led to raise some broad, elementrary questions that I hope will remain with us in order to help us in some soul-searching and to take us out of the present state of separate existence.

1. If the Nazrani Christian community of St. Thomas could remain as one single Church and family until the 16th century. Who divided us and for what cause?

2. To what extent are we justified in fighting each other in the name of Rome or Antioch, Bagdad or Cantebury? Can we the Christians of St. Thomas with as much antiquity, apostolicity and autonomy as these ancient churches organize our affairs on our own without any subservient referance to them or accepting any alien superior authority except that of loving communion?

3. Can we agree on an essential basis of common Christian faith and pracitice of the undivided Church, choose our own head for the united Church, and evolve our own Indian system of hierarchy and administration while maintaining very cordial and Christian communion with other Churches.

4. What are the racial and enonomic factors involved in our peopl's and leaders' easy submission to foreign ecclesiastical authority during the colonial period as well as in the contemporary post-colonial era?

5. How can we reinstate our own ecclesiological historiographical methods unlike those used by the dominant Churches and colonial masters from the West for their own interests so that we as a united Church can do effective Christian witness in our pluralistic and secular context?

ഡി. ലൈജു മാത്യു

# കേരള സംസ്കാരത്തിന് മലങ്കര ഓർത്തഡോക്സ് സഭയുടെ സംഭാവന

തുടർച്ച....

## കല, സാഹിത്യം

വിവാഹത്തിന് നിയതരൂപങ്ങൾ കൈവരിക്കുന്നതിന് ക്രൈസ്തവരുടെ പ്രവർത്തനം സഹായകരമായി തീർന്നിട്ടുണ്ട്. ഈ കാലഘട്ടങ്ങളിൽ കുടുംബ ഭദ്രതയോ വിവാഹമോ, ഏക ഭർത്തൃവ്രതമോ സാർവ്വത്രികമായിരുന്നില്ല. ക്ഷേത്രങ്ങളിൽ വച്ച് വിവാഹം നടത്തുന്ന രീതി വിരളമായിരുന്നു ജനത്തിന്റെ സാന്നിദ്ധ്യം പോലും ആവശ്യമായിരുന്നില്ല. പിന്നീട് ക്രൈസ്തവ വിവാഹ സമ്പ്രദായം ചില വ്യത്യാസങ്ങളോടെ ഹൈന്ദവർ സ്വീകരിക്കുകയായിരുന്നു. വിവാഹത്തിന്റെ എല്ലാ രംഗങ്ങളിലേക്കും പാടുന്ന പാട്ടുകൾ ക്രൈസ്തവരുടെ ഇടയിൽ നിലവിലുണ്ടായിരുന്നു. 'മംഗല്യംവട്ടക്കളിപ്പാട്ട്', 'മാർത്തോമ്മൻ' എന്നാരംഭിക്കുന്ന കീർത്തനം, പന്തൽപാട്ട്, വാഴ്വ് പാട്ട്, പൊന്നണിഞ്ഞീടും തുടങ്ങിയവ ചില ഉദാഹരണങ്ങളാണ്.

തോമ്മാശ്ലീഹായുടെ ചരിത്രം പ്രതിപാദിക്കുന്ന 'റമ്പാൻപാട്ട്' ഒരു പുരാതന കൃതിയാണ്. 'അടച്ചുതുറപ്പാട്ട്, മാർഗ്ഗംകളി, ചവിട്ടുനാടകം എന്നിവ ക്രൈസ്തവ കലാരൂപങ്ങളായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾക്ക് മികച്ച ഒരു ആരാധന സാഹിത്യമാണുള്ളത്. എല്ലാം കാവ്യമയം. ജീവിതത്തിലെ നിർണ്ണായകമായ സംഭവങ്ങളെ ദേവാലയത്തോട് ബന്ധിപ്പിക്കുന്ന പതിവ് ഇന്ന് കേരളത്തിലുണ്ട്. ഈ ഒരു സംസ്ക്കാര രൂപീകരണത്തിന്റെ പിന്നിൽ ക്രൈസ്തവരുടെ പ്രേരണയാണുള്ളത്. ഒരു കാലത്ത് ആരാധന സുറിയാനിയിലായിരുന്നു വെങ്കിലും ഇപ്പോൾ എല്ലാം മലയാളത്തിലാണ്. ഇത് സാദ്ധ്യമാക്കിയത് ഭാഷാ-സംസ്കൃത നിപുണനായ സഭാകവി സി. പി. ചാണ്ടിയാണ്.

പ്രാചീന ദേവാലയങ്ങളുടെ ചരിത്രം ഉൾക്കൊള്ളുന്ന 'പള്ളിപ്പാട്ടുകൾ' രൂപപ്പെട്ടിട്ടുണ്ട്. കൂടാതെ യാക്കോബിന്റെ വട്ടക്കളി, തോബിയാസിന്റെ വട്ടക്കളി തുടങ്ങിയ പദ്യകൃതികളും നിലവിലുണ്ടായിരുന്നു. മലങ്കര സഭ കേരളത്തിന്റെ സാഹിത്യത്തെ പരിപോഷിപ്പിച്ചിട്ടുണ്ട് എന്നുള്ളതിന്റെ തെളിവുകളാണ് മുകളിൽ സൂചിപ്പിച്ചവ.

കേരളത്തിലെ ആദ്യ വിലാപകാവ്യം സുറിയാനി ഭാഷയിൽ 'കുക്കോയോ' വൃത്തത്തിൽ ജോസഫ് മാർ ദിവന്നാസ്യോസ് II (സെമിനാരി സ്ഥാപകൻ) രചിച്ച വിലാപകാവ്യമാണ്. കായംകുളം ഫിലിപ്പോസ് റമ്പാന്റെ ദേഹവിയോഗമാണ് ഇതിലെ ഇതിവൃത്തം ജോസഫ് മാർ ദിവന്നാസ്യോസും പരുമല മാർ ഗ്രിഗോറിയോസും ഊർശ്ലേം യാത്രാ വിവരണം എഴുതിയിട്ടുണ്ട്.

ജോസഫ് മാർ ദിവന്നാസ്യോസ് V (പുലിക്കോട്ടിൽ V) 1870-ൽ കൊച്ചിയിലും, 1892-ൽ കോട്ടയത്തും സെന്റ് തോമസ് പ്രസ്സ് ആരംഭിച്ചു. സഭയുടെ ആരാധന ക്രമം പതിനൊന്ന് പതിപ്പുകൾ പ്രസിദ്ധീകരിച്ചു. 'കേരള പതാക' എന്ന പത്രവും, ഇടവക പത്രിക എന്ന പ്രതിമാസ പത്രികയും ആരംഭിച്ചു. ഇദ്ദേഹം 1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ വച്ച് സഭാ ഭരണഘടനയുടെ അടിസ്ഥാന ക്രമം പാസാക്കി. ഇത് കേരളത്തിലെ ഒരു സമുദായത്തിന് സമുദായം എഴുതിയുണ്ടാക്കുന്ന ആദ്യത്തെ നിയമാവലിയാണ്.

മലയാള സാഹിത്യത്തിനും പത്രപ്രവർത്തനത്തിനും തനതു സംഭാവന നൽകിയ വ്യക്തിയാണ് കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള. 1888-ൽ കോട്ടയത്തു നിന്നും മലയാള മനോരമ ആരംഭിച്ചു. തുടർന്ന് 1897-ൽ 'ഭാഷാപോഷിണി' ആരംഭിച്ചു. അതിന്റെ പ്രാരംഭ പ്രവർത്തകൻ ദിവന്നാസ്യോസ് അഞ്ചാമനായിരുന്നു. പത്രപ്രവർത്തനത്തിലൂടെ അനേകം സാഹിത്യകാരന്മാരെ സൃഷ്ടിച്ചു. ഭാരതീയ ക്രിസ്തുശാസ്ത്ര വിഷയത്തിൽ 'കീർത്തനമാല' എന്ന ഗ്രന്ഥവും ഇദ്ദേഹം രചിച്ചിട്ടുണ്ട്. സഞ്ചാര സാഹിത്യത്തിൽ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ സ്ഥാനം അദ്വിതീയമാണ്. കഴിഞ്ഞ നൂറ്റാണ്ടിൽ എഴുതിയ 'ഊർശ്ലേം യാത്രാവിവരണം മലയാള സാഹിത്യത്തിലെ രണ്ടാമത്തെ സഞ്ചാരസാഹിത്യകൃതിയാണ്. എന്നാൽ പരിശുദ്ധ പരുമല തിരുമേനിയുടെ 'ഊർശ്ലേം യാത്രാവിവരണം' ലക്ഷണയുക്തവും അച്ചടി മഷി പുരണ്ടതുമായ ആദ്യത്തെ കൃതിയാണ്. പുലിക്കോട്ടിൽ തിരുമേനിയുടെ സഞ്ചാര കൃതി അച്ചടിക്കാൻ പിന്നെയും എട്ടുവർഷം കൂടി എടുത്തു.

റാവു സാഹിബ് ഒ. എം. ചെറിയാൻ എഴുതിയ ഡിറ്റക്ടീവ് നോവൽ 'കാലന്റെ കൊലയറ' സാഹിത്യരംഗത്ത് ഏറെ ചർച്ച ചെയ്യപ്പെട്ട കൃതിയാണ്. ഫാ. ജോർജ്ജ് കളീയ്ക്കൽ കവിതാ സാഹിത്യത്തെ വളരെ പോഷിപ്പിച്ചു. കേരളത്തിന്റെ അഭിമാന ഭാജനങ്ങളാണ് പുത്തൻകാവ് മാത്തൻ തരകനും മകൻ ഡോ. കെ. എം. തരകനും. ഈ അച്ഛനും മകനും സാഹിത്യത്തിൽ കൈവയ്ക്കാത്ത മേഖലകളില്ല. മിഷനറിമാരുടെ സാഹിത്യസംഭാവനകളെപ്പറ്റിയും, സഭയിലെ പിതാക്കന്മാരെക്കുറിച്ചും തുടങ്ങി 20-ൽപരം ഗ്രന്ഥങ്ങൾ സാഹിത്യലോകത്തിന് സംഭാവന ചെയ്ത വ്യക്തിയാണ് ഡോ. സാമുവൽ ചന്ദനപ്പള്ളി. പാറപ്പുറത്ത് കെ. എം. മാത്യു പട്ടാള ജീവിതത്തിൽ നിന്ന്

ആവേശം കൊണ്ട് പട്ടാളക്കഥകൾ എന്ന ശാഖ കൈരളിക്കു സംഭാവന ചെയ്തു. 'നിണമണിഞ്ഞ കാല്പ്പാടുകൾ' 'അന്വേഷിച്ചു കണ്ടെത്തിയില്ല', 'അരനാഴികനേരം' തുടങ്ങിയവ ഇതിനുദാഹരണങ്ങളാണ്. അനേകം ഗവേഷണ ഗ്രന്ഥങ്ങൾ എഴുതുകയും, നോവൽ ചെറുകഥ, കവിത എന്നീ രംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിക്കുകയും ചെയ്ത വ്യക്തിയാണ് ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ്. ഇദ്ദേഹം വ്യക്തിപരമായ കാരണങ്ങളാൽ പിന്നീട് മാർത്തോമ്മാ സഭയിൽ ചേർന്നു. സാഹിത്യ രംഗത്ത് വിശേഷിച്ച് സഭാചരിത്ര രചനയിൽ പ്രശോഭിച്ച വ്യക്തിയാണ് ഇസഡ് എം. പാറേട്ട്. ഗീവർഗീസ് I ബാവയുടെ സിലോൺ യാത്രയും (2004 ഡിസം. 17-ന് ആദ്യമായി ഈ പുസ്തകം പ്രകാശനം ചെയ്തു.) ചെറിയ മഠത്തിൽ സ്കറിയ കത്തനാരുടെ 'റോംസ് യാത്രയും' ഈ മേഖലയിലെ അതുല്യ കൃതികളാണ്.

ദർശനത്തിന്റെ പൂക്കൾ; ദർശനം, മതം, ശാസ്ത്രം, പാശ്ചാത്യ പ്രബുദ്ധതയും ആധുനികോത്തരതയും തുടങ്ങിയ ഗ്രന്ഥങ്ങൾ കേരളത്തിന് നല്കിയ ആദ്ധ്യാത്മിക ഗുരു ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിനെ സ്മരിക്കുന്നു. മലങ്കരയുടെ 'സ്വർണ്ണനാവുകാരനും' ഗുരുക്കന്മാരുടെ ഗുരുവുമായ ബഹു. ജോഷ്വാ അച്ചൻ മലയാള മനോരമയിലെ ഇന്നത്തെ ചിന്താവിഷയത്തിലൂടെ സംവേദിപ്പിക്കുന്ന ചിന്താശകലങ്ങൾ മലയാളി മനസ്സുകൾക്ക് കുളിർമയേകുന്നു എന്നതും ഇവിടെ സ്മരിക്കുന്നു.

### ഹരിജനോദ്ധാരണം

കേരളത്തിലെ അധഃസ്ഥിതരെ ഉദ്ധരിക്കുവാൻ ആദ്യം ശബ്ദമുയർത്തിയത് പരുമല മാർ ഗ്രിഗോറിയോസ് ആയിരുന്നു. ഈ ഒരു ആത്മാഭിനിവേശം അദ്ദേഹത്തിന്റെ ഊർശ്ലേം യാത്രയ്ക്കു ശേഷമുള്ള എല്ലാ പ്രസംഗങ്ങളിലും നിഴലിക്കുന്നുണ്ട്. അനേകർ മതപരിവർത്തനം ചെയ്തു മറ്റു ചിലർ വിദ്യാഭ്യാസം നേടി തെറ്റായ നടപടിക്കെതിരേ പോരാടി. പിന്നീട് ഈ ദൗത്യം ഏറ്റെടുത്തത് എം. പി. പത്രോസ് ശെമ്മാശനായിരുന്നു (പത്രോസ് മാർ ഒസ്താത്തിയോസ്). ദിവാൻ സർ. ടി. വിജയരാഘവാചാരി ഹരിജനോദ്ധാരണത്തിനുള്ള പ്രത്യേക ഉദ്യോഗസ്ഥനായി ശെമ്മാശനെയാണ് ചുമതലപ്പെടുത്തിയത്.

### സാമൂഹിക രാഷ്ട്രീയ മേഖല

19 ഉം 20 ഉം നൂറ്റാണ്ടുകളിൽ കേരളത്തിലെ രാഷ്ട്രീയ സാമൂഹിക മേഖലയിൽ മലങ്കരസഭ നിർണ്ണായക സ്വാധീനം ചെലുത്തിയിട്ടുണ്ട്. ഹൈന്ദവരും നസ്രാണികളും ചേർന്ന് ബ്രാഹ്മണർക്ക് സർക്കാർ തലത്തിൽ ഉയർന്ന സ്ഥാനങ്ങൾ നല്കുന്നതിനെതിരേ തിരുവിതാംകൂർ രാജാവിന് നല്കിയ നിവേദനമാണ് 'മലയാളി മെമ്മോറിയൽ.' സംവരണത്തിന്റെ അടിസ്ഥാനത്തിലല്ല, യോഗ്യതയുടെ അടിസ്ഥാനത്തിലാണ് ജോലി എന്ന അഭിപ്രായത്തോടെ മലയാളി മെമ്മോറിയലിനെതിരെ രൂപപ്പെട്ട പ്രസ്ഥാനമാണ്. "കൗണ്ടർ മലയാളി മെമ്മോറിയൽ." ഇതിന് നേതൃത്വം നൽകിയത് പരുമല മാർ ഗ്രിഗോറിയോസും, ദിവന്നാസ്യോസ് അഞ്ചാമനുമാണ്. പിതാക്കന്മാരുടെ ഈ കാലഘട്ടത്തിലെ ധൈര്യം നാം വിസ്മരിക്കരുത്.

ഇ. ജേക്കബ് ജോൺ സമുദായത്തിന്റെ ഉന്നമനത്തിനുവേണ്ടി തിരുവിതാംകൂർ-കൊച്ചി മലങ്കര സുറിയാനി മഹാജനസഭയ്ക്ക് (1910) രൂപം നൽകി. തത്ഫലമായി നിവർത്തന പ്രസ്ഥാനത്തിനും കോൺഗ്രസ് പാർട്ടിക്കും നേതൃത്വം നല്കാൻ പര്യാപ്തമായ ക്രൈസ്തവരെ വാർത്തെടുക്കുവാൻ കഴിഞ്ഞു. ഊരേൽ ജോർജ്ജ് ജോസ്, ഇ. ജോൺ ഫിലിപ്പോസ്, സി. എം. സ്റ്റീഫൻ തുടങ്ങിയവർ കോൺഗ്രസ് പ്രസ്ഥാനത്തിന് നേതൃത്വം നൽകി. കേരളത്തിന്റെ ഭൂപരിഷ്ക്കരണ നിയമത്തിന് നേതൃത്വം നല്കിയ റവന്യൂ മന്ത്രിയും കമ്മ്യൂണിസ്റ്റ് പാർട്ടി പ്രവർത്തകനുമായ കെ.ടി. ജേക്കബിന്റെയും മുൻ എം.ജി.ഒ.സി.എസ്.എം. സജീവ അംഗം ജേക്കബ് ജോൺ വള്ളക്കടവ് എന്നിവരുടെയും സേവനങ്ങൾ അതുല്യമാണ്.

ശ്രീ. പി. സി. അലക്സാണ്ടർ, ഉമ്മൻചാണ്ടി, ജോസഫ് എം. പുതുശ്ശേരി, ശോഭന ജോർജ്ജ്, ജിജി തോംസൺ (ഐ.എ.എസ്.), പി.എച്ച്. കുര്യൻ (ഐ.എ.എസ്സ്.), തോമസ് കുതിരവട്ടം, റ്റി. എസ്. ജോൺ തുടങ്ങിയവർ ഇന്നും കേരളത്തിൽ രാഷ്ട്രീയ സാമൂഹിക മേഖലകളിൽ നേതൃത്വം നല്കുന്നു.

**ബാങ്കിംഗ്:** ജനങ്ങളുടെ ഇടയിൽ സമ്പാദ്യശീലം രൂപപ്പെടുത്തിയെടുത്തത് ഇവിടുത്തെ ക്രിസ്ത്യാനികളാണ് ലേലച്ചിട്ട് സമ്പ്രദായം ആദ്യം തുടങ്ങിയത് തിരുവല്ലായിലാണ്. തുടർന്നാണ് ബാങ്കിംഗ് സമ്പ്രദായം ആരംഭിച്ചത്. കെ. സി. മാമ്മൻ മാപ്പള തുടങ്ങിയവർ 1912-ൽ തിരുവല്ലയിൽ തുടങ്ങിയ നാഷണൽ ബാങ്കും, തിരുവല്ല ചാലക്കുഴിയിൽ സി. പി. മാത്തൻ കൊല്ലത്ത് തുടങ്ങിയ ക്വയിലോൺ ബാങ്കും കൂടി 1937-ൽ സംയോജിപ്പിച്ചെടുത്ത് ട്രാവൻകൂർ നാഷണൽ ആൻഡ് ക്വയിലോൺ ബാങ്കായിരുന്നു ബാങ്കിംഗ് സമ്പ്രദായം കേരളത്തിൽ വളർത്തിയെടുത്തത്. കൂടാതെ മേപ്രാൽ പുതിയോട് ഇൻഡസ്ട്രിയൽ ബാങ്ക്, കേരള ബാങ്ക്, ആലപ്പുഴ ബാങ്ക്, ചങ്ങനാശ്ശേരി മലയാള നാഷണൽ യൂണിയൻ ബാങ്ക് തുടങ്ങിയവ മലങ്കര സഭാസന്താനങ്ങളുടെ സംഭാവനയാണ്. മാമ്മൻ മാപ്പിളയും, സി. പി. മാത്തനും കൂടിയാണ് ഗാർഡിയൻ ഓഫ് ഇന്ത്യ ഇൻഷുറൻസ് കമ്പനി തുടങ്ങിയത്.

1913-ൽ ഗീവർഗ്ഗീസ് പ്രഥമൻ ബാവ (വള്ളിക്കാട്ട് ബാവ) നടപ്പാക്കിയതാണ് 'പരസ്പര സഹായ നിധി'. ഇതിന്റെ ആധുനിക രൂപഭേദങ്ങളാണ് കുടുംബശ്രീയും അയൽക്കൂട്ടവുമൊക്കെ. അങ്ങനെയെങ്കിൽ വള്ളിക്കാട്ട് ബാവായുടെ ഈ ദർശനം മലങ്കര മുഴുവൻ വ്യാപിപ്പിച്ചിരുന്നുവെങ്കിൽ നന്നായിരുന്നു. ഇത്തരമൊരു ദർശനത്തിന്റെ ഫലമാണ് നന്തൻകോട് കനകനഗറിൽ പ്രവർത്തിക്കുന്ന ബ്രദേഴ്സ് പബ്ലിക് ലൈബ്രറിയിൽ ഓർത്തഡോക്സ് സഭ ചെയ്യുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾ കണക്കിലെടുത്ത് പരിശുദ്ധ കാതോലിക്കാ ബാവായുടെയും, ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെയും ചിത്രം അനാച്ഛാദനം ചെയ്തത്.

### കൃഷി, വ്യവസായം

തോട്ടം വ്യവസായത്തിൽ ആദ്യമായി പ്രവേശിച്ച വ്യക്തി കോട്ടയത്തെ അയ്മനം പി. ജോണാണ്. തോട്ടം വ്യവസായങ്ങളെയും അവയുടെ പുരോഗതിയെയും പ്രകീർത്തിച്ച് 'മലയാള മനോരമ' എഴുതിയിരുന്നത് ജനങ്ങൾക്ക് പ്രചോദനമായിരുന്നു. തുടർന്ന് സഭാമക്കൾ ചേർന്ന് രൂപം കൊടുത്ത നിലമ്പൂർ പ്ലാന്റേഷൻ, പന്തലൂർ പ്ലാന്റേഷൻ, സയേൺ എസ്റ്റേറ്റ് തുടങ്ങിയവ അനേ

ശേഷം 20-ാം പേജിൽ

# ബാലസഭ

## നടവഴികൾ...

### മുൻപേ നടക്കും

പഠിത്തമില്ലാത്ത ശനിയാഴ്ച ദിവസം!

വീട്ടിൽ നിന്നും കാലികളുമായി അവർ കാട്ടിലേക്കു യാത്രയായി...

അവരെന്നു വച്ചാൽ കാടിന്റെ ഇറമ്പിൽ പാർക്കുന്ന അഞ്ചുപേർ ദാസനും, തങ്കനും, മത്തായിയും, തോമയും പെൺപടകളായ അനുവും, സൈനുവും ഒക്കെ കാലികളെന്നാൽ ക്ടാവും, മൂരിയും, ആടുകളുമെല്ലാം.... എല്ലാവരുടെയും വീട്ടിൽ നിന്നും 'കാലി' പ്രതിനിധികളുണ്ട്.

മത്തായിയുടെ വീട്ടിലെ മൂരിയാണ് വഴികാട്ടി. അതു തെളിക്കുന്ന വഴിയേ ശേഷിക്കുന്നവ നടന്നു നീങ്ങുന്നു. പിറകേ കുട്ടികൾ പ്രായത്തിൽ മുതിർന്ന തോമയുടെ മനസ്സിൽ ഒരു ഗീതം മൂളി.

"മുൻപേ ഗമിക്കുന്ന ഗോപു തന്റെ...." ഇത്തിരി ഉറക്കെയായിപ്പോയ ഗാനശകലം കേട്ട് സതീർത്ഥ്യർ അമ്പരന്നു. 'എന്തടാ ഒരു പുതിയ സ്റ്റൈല്'

"അല്ല ഞാനാലോചിക്കുകയായിരുന്നു. മുൻപേ പോന്നവരല്ലേ യഥാർത്ഥ മാതൃകകൾ? അത് പശുവായും, മൂരിയായാലും, അപ്പനായാലും, അമ്മയായാലും, മാഷായാലും."

"ഇവനിതെന്തു പറ്റി തത്വശാസ്ത്രം പറയാൻ..."

"ഞാൻ തമാശ പറഞ്ഞതല്ല... നിങ്ങളൊന്ന് ചിന്തിച്ച് നോക്കിക്കേ ആരോടും മിണ്ടാതെ നടക്കുന്ന ആ സ്റ്റാൻലിച്ചേട്ടന്റെ മകൻ ലൂക്കിന്റെ സ്വഭാവം കണ്ടിട്ടില്ലേ?.... കുട്ടകം വിഴുങ്ങിയിട്ട് വെള്ളം കുടിക്കാതെ പരുവത്തിലല്ലേ നടക്കുന്നത് എന്തൊരു ഗമ?

"ആ വഴക്കാളി രാമന്റെ മകൾ ജാനുവോ? തോമാ വീണ്ടും ചോദിച്ചു." അതു പിന്നപ്പറയേണ്ട അനു ഏറ്റു പിടിച്ചു. കീ കൊടുത്തു വിട്ടപോലല്ലേ തർക്കുത്തരവും, തെറിയും അവളോടു സംസാരിച്ചാൽ നാണം കേട്ടതു തന്നെ.

"വാറ്റ് വറീതു ചേട്ടന്റെ മകൻ ഷാജിയോ?" തോമാ വിടുന്ന മട്ടില്ല. "ഹും പതിനാറ് വയസുള്ള ചെറുക്കൻ കുടിച്ച് കൂമ്പും വാട്ടി നടക്കുകയല്ലേ. കുടിച്ച് കുടിച്ച് പഴുത്തു പൊട്ടാറായ തക്കാളി പോലാ മോന്ത." ശരിയാ എല്ലാവരും തോമായെ പിന്താങ്ങി. എടീ നിക്കറിയില്ലേ ആ കോഴിക്കള്ളി

പ്രിയപ്പെട്ട കൂട്ടുകാരേ,

മാർച്ച് മാസം പരീക്ഷാചൂടിന്റെ കാലഘട്ടമാണല്ലോ. കഴിഞ്ഞ ഒരു അധ്യയന വർഷത്തിലെ നമ്മുടെ അദ്ധ്വാനത്തിന്റെ ഫലം ഈ പരീക്ഷയിലൂടെയാണ് പുറത്തുവരുന്നത്. ലഭിച്ചിരിക്കുന്ന സമയത്തിനുള്ളിൽ ചോദിച്ചിരിക്കുന്ന കാര്യങ്ങൾ ഭംഗിയായി എഴുതുമ്പോഴാണ് നല്ല ഫലം ലഭിക്കുക. ചോദ്യങ്ങൾക്ക് കൃത്യമായും മാർക്കിനനുസരിച്ചും ഉത്തരമെഴുതാൻ ശ്രദ്ധിക്കുക. സമയക്രമീകരണം വളരെ പ്രധാനപ്പെട്ടകാര്യമാണ്. നിർദ്ദിഷ്ട സമയത്തിന് അഞ്ച് മിനിട്ട് മുൻപ് എഴുതിത്തീർത്ത് വീണ്ടും ഒരിക്കൽക്കൂടി ഉത്തരക്കടലാസ് പരിശോധിച്ചിട്ട് വേണം നൽകുന്നത്. ചോദ്യ നമ്പറുകൾ കൃത്യമായാണോ രേഖപ്പെടുത്തിയിരിക്കുന്നതെന്ന് ശ്രദ്ധിക്കണം. എല്ലാവർക്കും വിജയാശംസകൾ നേരുന്നു. നോമ്പിന്റെ കാലമാണല്ലോ. വി. വേദപുസ്തകം വായിക്കുന്നതിനും ധ്യാനിക്കുന്നതിനും സമയം വിനിയോഗിക്കണം. കർത്താവിന്റെ ഉയിർപ്പ് പെരുന്നാളിൽ പങ്കെടുക്കുന്നത് ഒരുക്കത്തോടെയാകണം. എല്ലാ സുഹൃത്തുക്കൾക്കും ഹൃദയംഗമമായ ഈസ്റ്റർ ആശംസകൾ നേരുന്നു.

### വേദപുസ്തക കഥാപാത്രങ്ങൾ

#### ശമുവേൽ

ഇസ്രയേൽ ജനതയുടെ ചരിത്രത്തിൽ ശമുവേൽ പ്രവാചകന്റെ സ്ഥാനം സുപ്രധാനമാണ്. എഫ്രയീം മലനാട്ടിലെ ഏൽക്കാനയുടെയും ഹന്നായുടെയും മകനായിട്ടാണ് ശമുവേൽ ജനിച്ചത്. "ഞാൻ അവനെ യഹോവയോട് അപേക്ഷിച്ചു വാങ്ങി" എന്നു പറഞ്ഞാണ് ഹന്ന അവന് ശമുവേൽ എന്ന പേര് നൽകിയത്. യഹോവയോട് പ്രാർത്ഥിച്ചു ലഭിച്ച കുഞ്ഞായതുകൊണ്ട് അവർ ശമുവേലിനെ ദേവാലയത്തിന് സമർപ്പിച്ചു. അതുകൊണ്ട് ശമുവേൽ ദേവാലയത്തിലെ പുരോഹിതനായിരുന്ന ഏലിക്കൊപ്പമാണ് വളർന്നത്. അവൻ ഏലിപുരോഹിതനെ ദേവാലയ ശുശ്രൂഷയിൽ സഹായിച്ചിരുന്നു. എന്നാൽ ഏലി പുരോഹിതന്റെ പുത്രൻമാർ നീചൻമാരും ദൈവകല്പനകൾക്കു വിരുദ്ധരായി പ്രവർത്തിക്കുന്നവരുമായിരുന്നു. ശമുവേലിന് ദൈവിക അരുളപ്പാടുണ്ടായി. എന്നാൽ ആദ്യം ദൈവവിളി കേട്ടപ്പോൾ ശമുവേലിന് മനസ്സിലായില്ല. അവൻ ഏലി പുരോഹിതന്റെ അടുക്കൽ ചെന്നപ്പോൾ പോയി കിടന്നുകൊള്ളുക എന്നു പറഞ്ഞു. എന്നാൽ മൂന്നാം പ്രാവശ്യവും വിളിച്ചപ്പോൾ അവൻ ഏലി പുരോഹിതന്റെ അടുത്തു ചെന്നപ്പോൾ പുരോഹിതൻ പറഞ്ഞു ഇനി നിന്നെ വിളിച്ചാൽ നീ ഇപ്രകാരം പ്രതിവചിക്കണം– "അരുളിച്ചെയ്യണമേ, അടിയൻ കേൾക്കുന്നുവെന്ന്". അപ്രകാരം ശമുവേൽ അനുസരിച്ച് ദൈവിക

ലല്ലേ തർക്കുത്തരവും, തെറിയും അവളോടു സംസാരിച്ചാൽ നാണം കേട്ടതു തന്നെ.

"വാറ്റ് വറീതു ചേട്ടന്റെ മകൻ ഷാജിയോ?" തോമാ വിടുന്ന മട്ടില്ല. "ഹും പതിനാറ് വയസുള്ള ചെറുക്കൻ കുടിച്ച് കൂമ്പും വാട്ടി നടക്കുകയല്ലേ. കുടിച്ച് കുടിച്ച് പഴുത്തു പൊട്ടാറായ തക്കാളി പോലാ മോന്ത." ശരിയാല്ലേ. എല്ലാവരും തോമായെ പിന്താങ്ങി. എടീ നിക്കറിയില്ലേ ആ കോഴിക്കള്ളി സരസുവിന്റെ മകൾ സാലിയുടെ വിശേഷം? സൈനുവാണ് വിളമ്പിയത്. എല്ലാവരും ചെവി കൂർപ്പിച്ചു. അവൾ തുടർന്നു.

"ഞ്ഹാ സൂപ്പർമാർക്കറ്റിലായാലും, പെട്ടിക്കടയിലായാലും മോഷണത്തിൽ അവൾ വിദഗ്ദയാണ്. എന്നും മോഷ്ടിച്ച പുതിയ കമ്മലും, മാലയും വളയുമൊക്കെയിട്ട് വിലസുന്ന ഇവൾ ആരായിത്തീരും ഭാവിയിൽ?

"നീയാ ഗഞ്ചാവ് കുട്ടന്റെ മകൻ 'പാൻപരാഗ് വാസുവിനെ' കണ്ടിട്ടില്ലേ?" മിണ്ടാതിരുന്ന മത്തായിയും ഉഷാറായി. എന്താ അവന്റെ കോലം? വലിച്ചു വലിച്ച് കരി ഓയിൽ ചുണ്ടും, ചുള്ളിക്കമ്പ് ശരീരവും... നുള്ളിയെടുത്താൽ എല്ലാ പറിഞ്ഞു കിട്ടും."

ഇത്രയൊക്കെപ്പറഞ്ഞില്ലേ, എന്റെ സ്വഭാവമൊന്നു പറഞ്ഞേ തോമാച്ചാ... അനുവിന്റെ സംശയം?

"നീയോ...? ഞ്ഹാ. ഇച്ചിരി വായാടിയാണെങ്കിലും ഒരു തെറ്റു ചെയ്താൽ "എന്റെ മാതാവേ" എന്ന് അറിയാതെ വിളിക്കില്ലേ? എല്ലാ ഞായറാഴ്ചയും നിന്റെ വീട്ടു വാതില്ക്കൽ കാത്ത് നിന്ന് നിങ്ങളെ പള്ളിയിൽ വിളിച്ചു കൊണ്ടു പോകുന്ന എന്റെ പരസ്യമാ അത്." മത്തായി അഭിമാനത്തോടെ തന്റെ ഷർട്ടിന്റെ കോളറിൽ പിടിച്ചു.

അയ്യടാ... അനു പരിഹസിച്ചു ചിരിച്ചു. "എന്നാപ്പിന്നെ അപ്പൻ കാണാതെ റബ്ബർ ഷീറ്റ് അടിച്ചു മാറ്റുന്ന പരസ്യമെന്താ കിട്ടാതെ പോയത്? പൊക്കോണം വാചകമടിക്കാതെ"

"അത് പിന്നെ..." മത്തായി വിക്കി. എല്ലാവരും ആർത്തു ചിരിച്ചു ഇതൊന്നും ശ്രദ്ധിക്കാതെ മൂരിക്കുട്ടൻ മുൻപേ നടന്നു നീങ്ങുകയാണ് ഏതോ ലക്ഷ്യം തേടി......

**തോമസ് പി. ശെമ്മാശ്ശൻ**

## വചനപാത...

"എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിലും മതിയായവൻ"

**ഫിലി. 4:13**

നിചൻമാരും ദൈവകല്പനകൾക്കു വിരുദ്ധരായി പ്രവർത്തിക്കുന്നവരുമായിരുന്നു. ശമുവേലിന് ദൈവിക അരുളപ്പാടുണ്ടായി. എന്നാൽ ആദ്യം ദൈവവിളി കേട്ടപ്പോൾ ശമുവേലിന് മനസ്സിലായില്ല. അവൻ ഏലി പുരോഹിതന്റെ അടുക്കൽ ചെന്നപ്പോൾ പോയി കിടന്നുകൊള്ളുക എന്നു പറഞ്ഞു. എന്നാൽ മൂന്നാം പ്രാവശ്യവും വിളിച്ചപ്പോൾ അവൻ ഏലി പുരോഹിതന്റെ അടുത്തു ചെന്നപ്പോൾ പുരോഹിതൻ പറഞ്ഞു ഇനി നിന്നെ വിളിച്ചാൽ നീ ഇപ്രകാരം പ്രതിവചിക്കണം– "അരുളിച്ചെയ്യണമേ, അടിയൻ കേൾക്കുന്നുവെന്ന്". അപ്രകാരം ശമുവേൽ അനുസരിച്ച് ദൈവിക വിളിക്ക് ചെവികൊടുത്തു. യിസ്രയേലിന്റെ പ്രവാചകനും ന്യായാധിപനുമായി ശമുവേൽ ജീവിതം ചെലവഴിച്ചു. ശമുവേലിന്റെ പുത്രന്മാർക്ക് ന്യായാധിപനെന്ന നിലയിൽ തിളങ്ങുവാൻ സാധിച്ചില്ല. ഇസ്രയേലിലെ ആദ്യരാജാവായ ശൗലിനെയും രണ്ടാമത്തെ രാജാവായ ദാവീദിനെയും അഭിഷേകം ചെയ്തത് ശമുവേലാണ്.

1 ശമുവേൽ 25–ാം അധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു ശമുവേൽ മരിച്ചു. രാമയിൽ അവന്റെ വീടിനു സമീപം അവനെ അടക്കം ചെയ്തു.

**ഗുണപാഠം :** ദേവാലയത്തിൽ ശുശ്രൂഷ ചെയ്യുന്നത് അനുഗ്രഹപ്രദമാണെന്ന് ശമുവേലിന്റെ ജീവിതം പഠിപ്പിക്കുന്നു. ദൈവിക വിളിയുണ്ടായപ്പോൾ അത് ഗ്രഹിക്കുവാൻ ആദ്യം കഴിഞ്ഞില്ലെങ്കിലും ഉപദേശം തേടുവാൻ ഏലിപുരോഹിതന്റെ അടുത്തുവരികയും ലഭിച്ച ഉപദേശത്താൽ ദൈവിക വിളിക്ക് ചെവികൊടുത്തു. ഇതുപോലെ ജീവിതത്തിലെ നിർണ്ണായക നിമിഷങ്ങളിൽ മുതിർന്നവരുടെ നല്ല ഉപദേശം തേടണം.

സ്നേഹപൂർവ്വം

**നിങ്ങളുടെ തരകനച്ചൻ, തേവലക്കര**

## ബുദ്ധിമാൻ



17-ാം പേജിൽ നിന്നു തുടർച്ച......

കർക്ക് തൊഴിൽ ലഭിക്കത്തക്ക വിധത്തിൽ വിവിധ വ്യവസായ സംരംഭങ്ങൾക്ക് തുടക്കം കുറിക്കുവാൻ സഭാമക്കൾക്കു കഴിഞ്ഞു.

**ഉപസംഹാരം**

കേരളത്തെ സംസ്ക്കാര സമ്പന്നമാക്കിയതിൽ കേരള ക്രൈസ്തവർക്കുള്ള സ്ഥാനം വ്യക്തമാക്കിയിരിക്കുന്നു ഇവിടെ ഒരു സാംസ്ക്കാരിക പൈതൃകം ഉണ്ടായിരുന്നുവെങ്കിലും ആര്യന്മാരുടെ അധിനിവേശവും ചാതുർവർണ്ണ്യവും ഒക്കെ അതിനെ വികൃതമാക്കി. ക്രൈസ്തവ സംസ്ക്കാരം ഒരു പരിധി വരെ ഇതിന് വേലി കെട്ടി. വിദ്യാഭ്യാസം മൂലം കേരളത്തിൽ നിന്ന് അന്ധകാരം നീങ്ങി. സ്ത്രീ പുരുഷ സമത്വ ചിന്തകൾ ഉടലെടുത്തു. വർഗ്ഗ-വർണ്ണ വൈവിദ്ധ്യം ദുരീകരിക്കപ്പെട്ടു. നോവൽ, കവിത, നാടകം, ബാങ്കിംഗ്, പത്രപ്രവർത്തനം, വിദ്യാഭ്യാസം എന്നിങ്ങനെ എല്ലാ മേഖലകളിലും ഓർത്തഡോക്സ് സഭാ മക്കൾ നേട്ടങ്ങൾ കൈവരിച്ചു. എങ്കിലും കഴിഞ്ഞ നൂറ്റാണ്ടിന്റെ ആരംഭത്തിൽ മലങ്കര സഭ ഉയർത്തിയ സാംസ്ക്കാരിക നവോത്ഥാനത്തിന്റെ കൊടുങ്കാറ്റ് തുടർന്നുവെങ്കിൽ നാം രാജസ്ഥാനിലെ മാർവാടികളെപ്പോലെയോ, പഞ്ചാബിലെ സിക്കുകാരെപോലെയോ ശക്തമായ ക്രൈസ്തവ സാക്ഷ്യമുള്ള ജനതയായി രാജ്യത്തിന് നേതൃത്വം കൊടുക്കുവാൻ പര്യാപ്തമായേനെ.

''ജീവിക്കുന്ന വർഷമല്ല

വർഷിക്കുന്ന ജീവിതം'' നല്കുവാൻ മലങ്കര സഭാമക്കൾക്ക് കഴിയട്ടെ.

❖

## 1[ST] DEATH ANNIVERSARY
## 11.03.2005



**DR. KURUVILLA VARGHESE (TIBU)**
**Neduvampurathu**
**Vadavathoor, Kottayam-686010**

*By Sorrowing Family:-*

DADY, AMMA
SUNU (Wife)
VIVEK (Son), RAICHU (Daughter)
TIJU, TIJI & JOMON

## നാലാം ചരമ വാർഷികം
## 22-3-2005



**ചിന്നമ്മ വർഗീസ്**
**(Retd. Teacher G.M.H.S., Parathodu)**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

എന്ന് ദുഃഖാർത്തരായ കുടുംബാംഗങ്ങൾ

**ഭർത്താവ് - ഇ.കെ. വറുഗീസ്**
**'പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ'**
**ഇളങ്കാവുങ്കൽ പാറത്തോട്**

| മക്കൾ | മരുമക്കൾ | കൊച്ചുമക്കൾ |
|---|---|---|
| ഷൈല | ജോർജ്ജ്കുട്ടി | വിനീത, സലിൽ, അനൂപ് |
| ഷാജി | ജിജി | ടിഫനി, ടാനിയാ |
| ഷാബു | ഷീല | ഷീന, ഷാനി, ശോഭ |

# ബൈബിൾ പദപ്രശ്നം 25

### വലത്തോട്ട്

1. "എന്റെ ദൈവമേ എന്നെ കൈ വിട്ട തെന്ത്?" (3,2,4)
6. കർതൃവേല ചെയ്യവേ പൗലോസിനെ തിരെ ആളെകൂട്ടിയ തട്ടാൻ (5)
7. കർത്താവിന്റെ ശിഷ്യരിൽ ആദ്യം കൊല്ലപ്പെട്ടയാൾ (3)
8. കുംഭം-മീനം മാസത്തിനു കാലിക മായ എബ്രായ മാസം (3)
11. കർത്താവിന്റെ നാമത്തിൽ പത്രോസ് ഉയിർപ്പിച്ച ശിഷ്യ (3)
12. പത്രോസ് കാത് അറുത്ത പട യാളി (4)
13. കർത്താവിന്റെ കുരിശ് ചുമന്നയാൾ (3)
15. കഷ്ടാനുഭവത്തിനു മുമ്പ് കർത്താവ് ശിഷ്യരോടൊപ്പം ഭക്ഷിച്ചത് (3)
17. കർത്താവിനെ കബറടക്കിയ അരിമ ത്യക്കാരൻ (3)
18. ഫിലിപ്പോസിന്റെ സ്വദേശം (5)
21. യായിറോസിന്റെ (മരിച്ച) മകളോട് കർത്താവ് പറഞ്ഞത് (5)
23. പൗരസ്ത്യവിശ്വാസപ്രകാരം ദൈവമാതാവ് ഇതുകൂടിയാണ് (5)
25. ആടുകളെ പേർ ചൊല്ലി വിളിക്കുന്നവൻ (4)
26. അത്തിയുടെ ചുവട്ടിൽ ഇരിക്കുന്നവനായി കർത്താവ് കണ്ടയാൾ (5)
27. ഉത്ഥിതനായ കർത്താവിന് ശിഷ്യർ മീനിന്റെ ഒപ്പം നൽകിയത് (4)
28. കർത്താവിന്റെ വഴികാട്ടിയുടെ പേരെഴുതാൻ ആംഗ്യംകാട്ടി വാങ്ങിയത് (3)
29. പീലാത്തോസ് ന്യായാസനത്തിൽ ഇരുന്ന സ്ഥലം (4)

| 1 | | | | | 2 | 3 | | 4 | 5 |
|---|---|---|---|---|---|---|---|---|---|
| 6 | | | | | | | 7 | | |
| | 8 | | | 9 | | | 10 | | |
| 11 | | | 12 | | | | 13 | | |
| | | 14 | | | 15 | | | | 16 |
| 17 | | | | | 18 | | | 19 | |
| | 20 | | 21 | | | | 22 | | |
| | | 23 | | | | | | | 24 |
| 25 | | | | 26 | | | | | |
| 27 | | | | 28 | | 29 | | | |

### താഴോട്ട്

1. മനുഷ്യൻ നഷ്ടമാക്കിയ പറുദീസ (3)
2. സെബെദി മക്കളുടെ അമ്മ (3)
3. കർത്താവിനു പകരം വിട്ടയച്ച കുറ്റവാളി (4)
4. അരിമത്യക്കാരന്റെ സ്നേഹിതനായ രഹസ്യശിഷ്യൻ (5)
6. ആറു മധ്യസ്ഥ പ്രാർത്ഥനകൾ (4)
8. പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുന്നാളിന്റെ മാസം (3)
9. കർത്താവിനെ ക്രൂശിച്ച സ്ഥലം (4)
10. ക്രിസ്തു, രക്ഷകൻ എന്നൊക്കെ അർത്ഥം (3)
11. ഗൊൽഗോഥായുടെ അർത്ഥം (5)
12. ചുങ്കക്കാരനായിരുന്ന കർതൃശിഷ്യൻ (3)
14. മത്തായി ഉയിർപ്പിച്ച രാജകുമാരി (5)
16. ലെഗ്യോൻബാധിതനെ കർത്താവ് സൗഖ്യമാക്കിയ ദേശം (3)
18. യോർദ്ദാനിൽ കർത്താവ് സ്നാനമേറ്റ സ്ഥലം (3)
19. കർത്താവിന് 29 തലമുറ മുമ്പൻ ('കുറ്റി') (3)
20. 'അയയ്ക്കപ്പെട്ടവനി'ൽ അയച്ച് കർത്താവ് സൗഖ്യം നൽകിയവൻ (4)
22. വാളേന്തിയ ദൂതൻ (4)
24. 'കുന്തം' എന്ന് അർത്ഥം (ഹാശാ) (3)

### പദപ്രശ്നം – 23 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**
1. റെയ്ച്ചൽ അലക്സാണ്ടർ, പൂനെ
2. കുഞ്ഞുമോൾ തോമസ്, തൃശൂർ
3. റോസമ്മ തങ്കച്ചൻ, ജയ്പൂർ

4. രേണു അന്ന മത്തായി നന്തൻകോട്, തിരു.-3; 5. ടി. വി. വർഗീസ്, പെരിങ്ങര, തിരുവല്ല; 6. ഏലിയാമ്മ ജോൺ, നവിമുംബയ്; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. ഏലിയാമ്മ ഗീവർ കുന്നംകുളം, തൃശൂർ; 9. ഏലിയാമ്മ സഖറിയ, കൊൽക്കത്ത-42; 10. എ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 11. ആലൂസ് വർഗീസ്, ചമ്പക്കര, കോട്ടയം; 12. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 13. എലിസബത്ത് തമ്പി, കൊച്ചി-36; 14. സാറാമ്മ തമ്പി, കുറിച്ചി, കോയമ്പത്തൂർ; 15. വി. എ. തോമസ്, കറ്റാനം; 16. ജെസി തോമസ് പുനെ; 17. ബീന തോമസ്, തൃക്കോതമംഗലം, കോട്ടയം; 18. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡൂപ്, മുംബയ്; 19. മേരിക്കുട്ടി പാപ്പച്ചൻ, ന്യൂഡെൽഹി; 20. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 21. മറിയാമ്മ ഇടിക്കുള, കൈപ്പട്ടൂർ; 22. തങ്കമ്മ എബ്രഹാം, കൊടുകുളഞ്ഞി, ചെങ്ങന്നൂർ; 23. ലീലാമ്മ മാമ്മൻ, മാങ്ങാനം കോട്ടയം; 24. അന്നമ്മ മത്തായി, ആലുവ; 25. റെയ്ച്ചൽ മത്തായിക്കുട്ടി, പുതുശേരി; 26. മോളി മാത്യു, നാരങ്ങാനം; 27. ഡെന്നി സി. അലക്സ്, നെടുമാവ്, കോട്ടയം; 28. രഞ്ജിനി റജി, കളമശേരി; 29. ഓമന രാജൻ, ഹൈദരാബാദ്; 30. ജോൺസി ജോർജ്ജ്, മൈസൂർ;

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-04-2005

## പദപ്രശ്നം – 23, ശരിയുത്തരം

| 1 പ | ത് | 2 മൊ | സ് | 3 പ്രി | 4 പു | 5 അ | ക്കി | 6 ലാ | സ് |
|---|---|---|---|---|---|---|---|---|---|
| രീ | 7 ത | ർ | ബോ | സ് | ഞ്ഞാ | ഞ്ഞാ | 8 പെ | സ | 9 ഹ |
| 10 ശ | ത്രു | ദ്ദേ | 11 ലേ | 11A ക്കി | ലി | ക്യ | രു | ർ | ദ |
| മാ | 12 അ | ഖാ | യ | ല്ല | 13 അ | 14 പു | ഞ്ഞാ | 15 ലി | ബെ |
| ർ | ഥേ | യി | 16 ക്രി | 17 ബ | ഹു | രീം | റ | വ്യാ | 18 ബെ |
| 19 അ | ന | 20 ന്ത്യാ | സ് | ർ | സ | 21 യോ | നാ | ഥാ | ൻ |
| 22 ബെ | രൂ | യ | പൊ | തി | ത് | വേ | 23 ചി | ൻ | ഹ |
| ബ | 24 ബെ | പ്ര | സ് | 25 മാ | 26 ഡ | ൽ | ജെ | 27 ഹേ | ദ |
| ത്യാ | 28 അ | മാ | സാ | യി | 29 ഹോ | ൻ | ല | 30 ഗാ | ദ് |
| വ് | ബ്രാ | ണം | 31 ക്യ | പാ | വ | രം | 32 ന | യി | ൻ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

# സൺഡേസ്കൂൾ വാർത്തകൾ

**ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ**

സെക്കുലർ വിദ്യാഭ്യാസത്തിൽ തന്നാണ്ടത്തെ പഠന വർഷത്തിന്റെ അവസാന സമയമാണല്ലോ ഇത്. മാർച്ച് മാസത്തിൽ എസ്.എസ്.എൽ.സി., പ്ലസ് 2 വിദ്യാർത്ഥികളും പരീക്ഷയെ അഭിമുഖീകരിക്കുന്ന ഈ സന്ദർഭത്തിൽ പരീക്ഷയ്ക്കായി തയ്യാറെടുക്കുന്നവർക്ക് എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു. എല്ലാവരെയും ദൈവസന്നിധിയിൽ ഓർത്ത് നന്നായി പരീക്ഷ എഴുതുവാനുള്ള എല്ലാ അനുഗ്രഹങ്ങൾക്കും വേണ്ടി പ്രാർത്ഥിക്കുന്നു.

സൺഡേസ്ക്കൂൾ പത്താം ക്ലാസ്സ് പാസ്സായ എല്ലാ വിദ്യാർത്ഥികൾക്കും പതിനൊന്നാം ക്ലാസ്സിൽ ചേർന്നു പഠിക്കണം. പന്ത്രണ്ടാം ക്ലാസ്സിൽ വിജയികളായവർ ദിവ്യബോധനക്ലാസ്സ് ഉള്ളടത്ത് ചേർന്ന് അവരുടെ പഠനം തുടരുന്നത് നല്ലതാണ്. ദൈവീക പരിശീലനത്തിൽ ലഭിക്കുന്ന സമയം പാഴാക്കരുത്. കലാലയ പഠന കാലത്ത് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം, യുവജന സമാജം മതുലായ ആത്മീയ സംഘടനകളിൽ ചേർന്നു പ്രവർത്തിക്കണം. ദൈവവചനവും സഭാ വിശ്വാസവും പഠിച്ച് ക്രിസ്തീയ സാക്ഷ്യം നിർവഹിപ്പാൻ നമുക്കുള്ള ചുമതല നാം മനസ്സിലാക്കണം.

ഈ വർഷത്തെ ഒ.വി.ബി.എസ്. പ്രവർത്തനങ്ങൾ ആരംഭിച്ചുകഴിഞ്ഞു. സൂപ്രണ്ടൻമാർക്കും, കൺവീനർമാർക്കും ഭദ്രാസനത്തിൽ ക്ലാസ്സുകൾ നടത്തി കഴിഞ്ഞു. ഗാനപരിശീലന ക്ലാസ്സ് ഭദ്രാസനാടിസ്ഥാനത്തിൽ നടന്നുവരുന്നു. മാർച്ചു മാസത്തിൽ ഈസ്റ്റർ ദിനം (27-ാം തീയതി) കഴിഞ്ഞാലുടൻ ഒ.വി.ബി.എസ്. ക്ലാസ്സുകൾ യൂണിറ്റ് തലത്തിൽ ആരംഭിക്കാവുന്നതാണ്. ഇടവക തലത്തിൽ അതിനുള്ള തെരഞ്ഞെടുപ്പു ക്രമീകരണങ്ങളും ചെയ്യുന്നതിനുള്ള സമയം ഇതാണല്ലോ. ഒ.വി.ബി.എസ്. മെറ്റീരിയൽസ് ഭദ്രാസന ഡിപ്പോകളിലും കേന്ദ്ര ഡിപ്പോയിലും മാർച്ച് 21 മുതൽ ലഭിക്കുന്നതാണ്.

ജീവകാരുണ്യദിന കാണിയ്ക്ക, പി.എം.ജി. സെന്ററിന്റെ ആവശ്യത്തിലേക്ക് നടത്തിയ കാർഡ് പിരിവ് ഇവ ഏല്പിക്കാത്തവർ മാർച്ച് 31-നു മുമ്പ് കേന്ദ്രത്തിൽ ലഭിക്കത്തക്കതുപോലെ ക്രമീകരണങ്ങൾ ചെയ്യണം. അങ്ങനെ ലഭിച്ചു എങ്കിൽ മാത്രമേ വാർഷിക റിപ്പോർട്ടിൽ തന്നാണ്ടത്തെ കണക്കിൽ അവ ചേർക്കുവാൻ സാധിക്കുകയുള്ളു.

എല്ലാവർക്കും ഈസ്റ്റർ ആശംസകൾ നേർന്നുകൊണ്ട് ചുരുക്കുന്നു.

❖

## ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

**സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479-2312266, 2312465**

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡ്ഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാ കേന്ദ്രംകൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. മാത്യു ബേബി**

> മാർച്ച് 13
> **പിറവിക്കുരുടനെ സൗഖ്യമാക്കിയ ഞായർ – സഭാദിനം**
> യോഹ. 9:1–41

**കാഴ്ച ലഭിച്ച അന്ധനും – (ഉൾ) ക്കാഴ്ച നഷ്ടപെട്ട നേതൃത്വവും**

കഷ്ടാനുഭവ ആഴ്ചയ്ക്ക് തൊട്ടു മുമ്പുള്ള ഞായറാഴ്ചയിലേക്ക് നാം എത്തിയിരിക്കുകയാണല്ലോ. ആരാധനാ വർഷത്തിലെ ഏറ്റവും ദീർഘമായ ഒരു വായനാഭാഗമാണിത്. സാവധാനം കാഴ്ചയുടെ വിവിധ പടികൾ കയറി ഉൾക്കാഴ്ചയുള്ളവനായി തീരുന്ന "പിറവികുരുടനെ" ഈ ഭാഗത്ത് അവതരിപ്പിച്ചിരിക്കുന്നു. ഇതിന് സമാന്തരമായി ഉൾക്കാഴ്ച നഷ്ടപ്പെട്ട യഹൂദ നേതൃത്വത്തെയും വരച്ചുകാട്ടുന്നു.

സാധാരണ അത്ഭുത പ്രവർത്തനങ്ങളിൽ നിന്ന് വ്യത്യസ്തമായ ഒരു അവതരണ ശൈലിയാണ് യോഹന്നാൻ ഇവിടെ സ്വീകരിച്ചിരിക്കുന്നത്. രോഗിയുടേതോ ബന്ധു ജനങ്ങളുടേതോ കടുത്ത നിലവിളിയാണ് പ്രവർത്തനത്തിന് യേശുവിനെ നിർബ്ബന്ധിക്കുന്നത്. എന്നാൽ ഇവിടെ രോഗി ഒന്നും ആവശ്യപ്പെടാതെ യേശു സൗഖ്യമാക്കുന്നു. ശിഷ്യന്മാർ പോലും അവനെ സൗഖ്യമാക്കുന്നതിന് ആവശ്യപ്പെടുന്നില്ല. അവർക്ക് അറിയേണ്ടത് ഇവൻ കുരുടനായി പിറന്നതിന്റെ കാരണമാണ്.

മറ്റൊരു വ്യത്യാസം, യേശു ഈ രോഗിയെ സൗഖ്യമാക്കുന്ന രീതിയാണ്. വെറും വാക്കുകൾ കൊണ്ടോ സ്പർശനം കൊണ്ടോ സൗഖ്യമാക്കിയിരുന്ന യേശു ഇവിടെ കാര്യമായ ചില ക്രീയകൾ ചെയ്യുന്നു. "അവൻ നിലത്തു തുപ്പി തുപ്പൽ കൊണ്ട് ചേറുണ്ടാക്കി. ചേറ് അവന്റെ കണ്ണിന്മേൽ പൂശി – നീ ചെന്ന് ശീലോഹാം കുളത്തിൽ കഴുകുക എന്ന് അവനോട് പറഞ്ഞു." അവൻ പോയി കഴുകി കണ്ണു കാണുന്നവനായി മടങ്ങി വന്നു". (യോഹ. 9:6–7) ഇതിന് സമാനമായി വി. മർക്കോസ് ഒരു സംഭവം വിവരിക്കുന്നുണ്ട് (മർക്കോ. 8:22–26).

പ്രത്യക്ഷത്തിൽ വളരെ അറപ്പ് തോന്നിക്കുന്ന ഒരു കാര്യമാണ് യേശു ഇവിടെ ചെയ്തത്. തുപ്പലിന്റെ ഔഷധഗുണത്തെപ്പറ്റി നമുക്ക് അറിവുള്ളതാണ്. മൃഗങ്ങൾ മുറിവ് ഉണക്കുന്നത് തുപ്പലു കൊണ്ടാണ്. യേശുവും രോഗസൗഖ്യത്തിനുവേണ്ടി തുപ്പൽ ഉപയോഗിക്കുന്ന വേറെ സന്ദർഭങ്ങളുമുണ്ട്. (മർക്കോ. 7:33; 8:23) വളരെ ദീർഘമായ ഒരു സമയമാണ് ഈ രോഗ സൗഖ്യത്തിനുവേണ്ടി എടുക്കുന്നത് ഭൂമിയും അതിലുള്ള സകലവും തന്റെ വചനത്താൽ ഉളവാക്കിയ കർത്താവ് ഈ ദീർഘമായ സമയം എന്തിന് വേണ്ടിയാണ് എടുക്കുന്നത്?

ആദിയിൽ തന്റെ നിത്യ സ്നേഹത്തിന്റെ സാക്ഷാത്കാരമായി ഭൂമിയിലെ മണ്ണുകൊണ്ട് മനുഷ്യനെ മെനഞ്ഞുണ്ടാക്കിയ ദൈവം കാലത്തികവിൽ മനുഷ്യന്റെ ആവശ്യമോ നിർബ്ബന്ധമോ പ്രേരണയോ കൂടാതെ സ്വന്ത സ്നേഹത്താൽ പുതുതായി സൃഷ്ടിക്കുന്ന മഹനീയ സംഭവമാണ് ഇവിടെ നടക്കുന്നത്. മനുഷ്യനെ മുഴുവനായി സൃഷ്ടിക്കേണ്ട കാര്യം ഇവിടില്ല. അവന്റെ "കാഴ്ചപ്പാട്" നേരെയാക്കുകയാണ് ഇവിടെ ചെയ്യുന്നത്. അന്തർ നേത്രം തുറക്കുന്ന കർമ്മമാണ് ഇവിടെ നടക്കുന്നത്. നോമ്പിന്റെ അവസാനത്തിൽ ശരീരത്തിന്റെ വിവിധ ആവശ്യങ്ങൾ പരിഹരിച്ച് സ്രഷ്ടാവിനെ മുഖാമുഖം കാണുന്നതിനുള്ള ഒരു ഉൾക്കാഴ്ചയാണ് ലഭിക്കുന്നത്. മറ്റ് സുവിശേഷങ്ങളിൽ നിന്ന് വ്യത്യസ്ഥമായി ഈ സംഭവം യോഹന്നാൻ വിവരിക്കുന്നത് ഈ ഒരു ഉൾക്കാഴ്ച നമുക്ക് ലഭിക്കുന്നതിനു വേണ്ടിയാണ്.

ശരീരം മുഴുവൻ ശുദ്ധമാക്കുന്നതിനു കാലുകൾ കഴുകുന്നതും (യോഹ. 13:10) ശരീരം മുഴുവൻ പ്രകാശിക്കേണ്ടതിന് കണ്ണുകൾ മാത്രം തെളിയിക്കുന്നതും യോഹന്നാന്റെ പ്രത്യേകതയാണ്. പുതിയ സൃഷ്ടിയായി കഴുകലിലൂടെ (മാമോദീസാ, കുമ്പസാരം) കാഴ്ച ലഭിച്ചവരായ നാം കർത്താവിന്റെ കഷ്ടാനുഭവങ്ങളിലും പുനരുത്ഥാനത്തിലും സജീവമായി പങ്കാളികളാകാനുള്ള ആഹ്വാനമാണ് നൽകുന്നത്.

**മനുഷ്യനെ മുഴുവനായി സൃഷ്ടിക്കേണ്ട കാര്യം ഇവിടില്ല. അവന്റെ "കാഴ്ചപ്പാട്" നേരെയാക്കുകയാണ് ഇവിടെ ചെയ്യുന്നത്. അന്തർ നേത്രം തുറക്കുന്ന കർമ്മമാണ് ഇവിടെ നടക്കുന്നത്. നോമ്പിന്റെ അവസാനത്തിൽ ശരീരത്തിന്റെ വിവിധ ആവശ്യങ്ങൾ പരിഹരിച്ച് സ്രഷ്ടാവിനെ മുഖാമുഖം കാണുന്നതിനുള്ള ഒരു ഉൾക്കാഴ്ചയാണ് ലഭിക്കുന്നത്.**

ശീലോഹാം കുളത്തിൽ പോയി കഴുകുവാനുള്ള ആഹ്വാനവും ശ്രദ്ധേയമാണ്. "ശീലോഹാം" എന്ന പദത്തിന്റെ അർത്ഥം "അയക്കപ്പെട്ടവൻ" എന്നാണ്. ദൈവത്താൽ അയക്കപ്പെട്ടവൻ ക്രിസ്തുവാണ്. ക്രിസ്തുവിലൂടെയാണ് ഒരുവൻ പ്രകാശം കാണുന്നത്. അയക്കപ്പെട്ടവൻ എന്ന സൂചന പഴയനിയമത്തിൽ തന്നെ ക്രിസ്തുവിന് നൽകപ്പെട്ടരിക്കുന്നു. (ഉല്പ. 49:10). ഇവടെ "ശീലോഹാ" എന്ന എബ്രായ പദം തന്നെ ഉപയോഗിച്ചിരിക്കുന്നു. പുതിയ നിയമത്തിലും ഇത്തരം സൂചനകൾ ഉണ്ട്, (യോഹ. 3:17:21, യോഹ. 5:36–40).

ഇന്നേ ദിവസം സഭാദിനമായി നാം ആചരിക്കുന്നു. കാഴ്ചയുടെ വിവിധ തലങ്ങൾ കടന്ന് അന്തർനേത്രം തുറന്ന് യേശുവിൽ വിശ്വസിക്കുന്നവരുടെ ഒരു സമൂഹമാണ് സഭ. പിറവിക്കുരുടന് ഉണ്ടായ രൂപാന്തരം സഭക്കും

സഭാ നേതൃത്വത്തിനും ഉണ്ടാകുവാൻ നമുക്ക് പ്രാർത്ഥിക്കാം.

ശിഷ്യന്മാരുടെ ചോദ്യം–ഇവൻ കുരുടനായി പിറക്കതക്കവണ്ണം ആർ പാപം ചെയ്തു. ഇവനോ ഇവന്റെ അമ്മയപ്പന്മാരോ? ഈ വിഷയം പഴയനിയമത്തിലും പുതിയ നിയമത്തിലും വ്യാപകമായി ചർച്ചചെയ്യപ്പെടുന്ന ഒന്നാണ്. പിതാക്കന്മാരുടെ അകൃത്യം മക്കളുടെമേലും മക്കളുടെ മക്കളിൻമേലും സന്ദർശിക്കും എന്ന് പഴയനിയമത്തിൽ നാം വായിക്കുന്നു. (പുറ. 34:7) എന്നാൽ നീതിമാനായ ഈയ്യോബിന്റെ അനുഭവം ഇതിന് ഒരു അപവാദമായി നില്ക്കുന്നു. യഹോവയോട് പല ചോദ്യങ്ങൾ ചോദിച്ച ഈയ്യോബ് ദൈവദർശനം ലഭിച്ച ശേഷം ഇപ്രകാരം പറയുന്നു. "ഞാൻ നിന്നെക്കുറിച്ച് ഒരു കേൾവി മാത്രമേ കേട്ടിരുന്നുള്ളു. ഇപ്പോഴോ എന്റെ കണ്ണാൽ നിന്നെ കാണുന്നു. (ഇയ്യോ. 42:5) ഇവിടെ ചോദ്യവും ഉത്തരവുമില്ലാതെ ഈയ്യോബ് സംതൃപ്തനാകുന്നു. പുതിയ നിയമത്തിലും വ്യക്തമായ ഒരു ഉത്തരം നൽകുന്നില്ല "ദൈവ പ്രവൃത്തി വെളിപ്പെടുന്നതിന് മുഖാന്തരമായി തീരുന്നു" എന്ന ഉത്തരമാണ് ലഭിക്കുന്നത്. കഷ്ടതയിലും പരാജയത്തിലും മറഞ്ഞിരിക്കുന്ന ദൈവ മുഖം കാണുവാൻ വിശ്വാസ കണ്ണിന് മാത്രമെ സാധിക്കുകയുള്ളു. (എബ്രാ. 11:1).

കാഴ്ച ലഭിച്ച കുരുടൻ കാഴ്ചയുണ്ടെന്ന് അവകാശപ്പെടുന്ന മതനേതൃത്വത്തോട് നടത്തുന്ന പ്രഖ്യാപനം ശ്രദ്ധേയമാണ്. "ഒന്ന് ഞാൻ അറിയുന്നു. ഞാൻ കുരുടനായിരുന്നു ഇപ്പോൾ കണ്ണു കാണുന്നു" (യോഹ. 9:25) ഈ അറിവാണ് ഏറ്റവും വലിയ ഉൾക്കാഴ്ച നോമ്പനുഷ്ഠാനത്തിലൂടെ നമുക്ക് ലഭിക്കേണ്ടത് ഈ അറിവാണ്. ജാതികൾക്ക് പ്രകാശമായി നിയമിച്ചിരിക്കുന്ന സഭക്ക് ഉണ്ടാകേണ്ടതും ഈ ഉൾക്കാഴ്ചയാണ്.

ശ്ലീഹാ വായനകളിൽ 1 പത്രോ. 4:12–19. കഷ്ടതയിൽ സഹിഷ്ണുത കാണിപ്പാനും കഷ്ടതയിൽ മറഞ്ഞിരിക്കുന്ന ക്രിസ്തുവിന്റെ തേജസ്സിന്റെ പ്രത്യക്ഷതക്കായി കാത്തിരിപ്പാൻ ആഹ്വാനം ചെയ്യുന്നു. ക്രിസ്ത്യാനിയായിട്ട് കഷ്ടം സഹിക്കുന്നതിന്റെ പ്രാധാന്യം എടുത്ത് കാട്ടുന്നു.

എഫേസ്യ ലേഖനത്തിൽ പൗലൂസ് ശ്ലീഹാ "മുമ്പേ നിങ്ങൾ ഇരുളായിരുന്നു ഇപ്പോഴോ കർത്താവിൻ വെളിച്ചമാകുന്നു" (എഫേ. 5,8) കർത്താവിന് പ്രസാദമുള്ളത് ചെയ്തു വെളിച്ചത്തിലുള്ളവരായി നടപ്പാൻ ആവശ്യപ്പെടുന്നു.

പഴയനിയമ വായനകളിൽ ആവർത്തനം 26:1–13, ഇയ്യോബ് 42:1–10, മലാഖി 3:7–12, ആദ്യഫലം, ദശാംശം എന്നിവ നൽകുന്നതിന്റെ പ്രാധാന്യം എടുത്തു കാട്ടുന്നു. അനുദിനം നമ്മേ നടത്തുന്ന ദൈവ കരുതലിനെപ്പറ്റിയുള്ള ഓർമ്മയാണ് ദശാംശവും ആദ്യഫലവും കൊടുക്കാൻ നമ്മേ പ്രേരിപ്പിക്കുന്നത്. ആ ഓർമ്മ നഷ്ടപ്പെടുമ്പോൾ നാം അന്ധരായിതീരുന്നു. ദൈവത്തെ നാം തോൽപ്പിക്കുന്നു. ആകാശത്തിന്റെ കിളിവാതിലുകൾ തുറന്ന് നമ്മേ അനുഗ്രഹിക്കുന്ന ദൈവത്തെ അനുദിന ജീവിതാനുഭവങ്ങളിൽ ദർശിക്കുവാൻ സാധിക്കുന്ന ഉൾക്കാഴ്ചക്കായി നമ്മേ തന്നെ സമർപ്പിക്കാം.

20 മാർച്ച്

## ഓശാന ഞായർ

യോഹ. 12:12–19

### ദാവീദ് പുത്രന് ഓശാന

ഭാവിയുടെ പ്രതീക്ഷകളായ ശിശുക്കളും പ്രകൃതിയുടെ വാഗ്ദാനങ്ങളായ കുരുത്തോലകളും പൂക്കളുമെല്ലാം ഒന്നിച്ച് സമ്മേളിക്കുന്ന അപൂർവ്വ മുഹൂർത്തമാണ് ഓശാന ഞായർ. പ്രകൃതിയിലെ സസ്യ ജാലങ്ങളുടെ സജീവ സാന്നിദ്ധ്യം മറ്റൊരു ശുശ്രൂഷയിലും ഇത്രത്തോളം ഉണ്ടാകുന്നില്ല. പൂക്കളും കുരുത്തോലകളും ചേർന്ന് വിശ്വാസിയുടെ ഹൃദയം തരളിതമാകുന്നു. പ്രകൃതിയുടെ മദ്ധ്യത്തിൽ നിന്നു പ്രകൃതിയുടെ നാഥനെ ഹൃദയമാകുന്ന ദേവാലയത്തിലേക്ക് ആനയിക്കുന്ന ശുശ്രൂഷയാണ് ഓശാനയിൽ നടക്കുന്നത്.

"ഹോശന്നാ" എന്ന എബ്രായ പദത്തിന്റെ അർത്ഥം "ഇപ്പോൾ രക്ഷിക്ക" എന്നാണ്. രക്ഷ, വീണ്ടെടുപ്പ് എന്നീ മൂലത്തിൽ നിന്നാണ് ഈ വാക്ക് ഉത്ഭവം. 2 ശമു. 14:4, 23; 1 ശമു. 10,27 രാജാക്കന്മാരെ ആഘോഷപൂർവ്വം സ്വീകരിക്കുമ്പോൾ കുരുത്തോലകളും പൂക്കളും മറ്റും ഉപയോഗിക്കുന്ന പതിവ് പഴയനിയമത്തിൽ കാണാവുന്നതാണ് (1 മക്കാബി. 13:51).

പൗരസ്ത്യ ആരാധനയുടെ ഏറ്റവും ചൈതന്യവത്തായ ഒരു ഭാവമാണ് ഓശാന ശുശ്രൂഷ. ദനഹാ പെരുന്നാളിൽ ലോകത്തെ പോഷിപ്പിക്കുന്ന സകല ഉറവകളെയും വാഴ്ത്തുമ്പോൾ ഓശാന ദിവസം എല്ലാ വൃക്ഷലതാദികളെയും കായ്കനികളേയും വാഴ്ത്തുന്നു. മനുഷ്യന്റെ നിലനില്പിന് ആധാരമായിരിക്കുന്ന ജലവും സസ്യാദികളും ആരാധനയിൽ അന്യമല്ല. മനുഷ്യന്റെ ആത്മാവിന്റെ രക്ഷമാത്രമല്ല സകല ജീവ പ്രകൃതികളുടെയും പരിപോക്ഷണമാണ് ആരാധന ലക്ഷ്യം വയ്ക്കുന്നത്. ഇവിടെ പ്രകൃതിയിൽ നിന്ന് അന്യമായി മനുഷ്യനെ കാണുന്നില്ല.

ഈ പെരുന്നാളിനുള്ള മറ്റൊരു പ്രത്യേകത ഇതിനുവേണ്ടി യേശു പ്രത്യേകം മുൻ കരുതലുകൾ എടുക്കുന്നു എന്നുള്ളതാണ്. (ലൂക്കോ. 9:51, 10:1) കഴുതക്കുട്ടിയും വിരിച്ചൊരുക്കിയ വസ്ത്രങ്ങളും എല്ലാം തന്റെ ശ്രദ്ധാപൂർവ്വമായ ആസൂത്രണത്തെ കാണിക്കുന്നു. മറ്റൊരിടത്തും യേശു തന്റെ സ്വന്തം കാര്യത്തിനായി എന്തെങ്കിലും ആവശ്യപ്പെടുന്നതായി കാണുന്നില്ല. യരുശലേമിലേക്കുള്ള തന്റെ ആഘോഷപൂർവ്വമായ എഴുന്നള്ളത്ത് എല്ലാ വിധത്തിലും ഭംഗിയായിരിക്കണം എന്ന് നിർബ്ബന്ധമുണ്ടായിരുന്നു. യെരുശലേമിലേക്ക് പോകുന്നതിനു മുമ്പായി താൻ കടന്നുപോകുന്ന ഗ്രാമങ്ങളിലേക്ക് എല്ലാം ദൂതന്മാരെ അയക്കുന്നുണ്ട്. (ലൂക്കോ. 10:1) വിജയകരമായ പരിസമാപ്തിക്ക് ശ്രദ്ധാപൂർവ്വമായ ആസൂത്രണം ആവശ്യമാണ്. (Home work). ഇന്നത്തെ സഭയും നേതൃത്വവും ഈ ഒരാശയം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ഈ ആഘോഷത്തിന്റെ മറ്റൊരു പ്രത്യേകത നിലവിലുള്ള ഘടനകളെയും ആശയഗതികളെയും തകിടം മറിച്ചുകൊണ്ടാണ് കർത്താവ് ഓശാന നടത്തിയത് രാജാക്കന്മാരുടെ എഴുന്നെള്ളത്തിന് കുതിരയെ ഉപയോഗിക്കുമ്പോൾ കഴുതപ്പുറത്താണ് കർത്താവ് യരുശലേമിലേക്ക് കരേറിയത്.

(പഴയനിയമ കാലത്ത് രാജാക്കന്മാ

രുടെ എഴുന്നെള്ളത്തിനായി സങ്കര വർഗ്ഗത്തിൽപ്പെട്ട കോവർ കഴുതയെ ഉപയോഗിച്ചിരുന്നു 1 രാജ. 1:33).

സഖറിയ പ്രവാചകൻ ഈ എഴുന്നെള്ളത്തിനെപ്പറ്റി മുൻകൂട്ടി സൂചിപ്പിക്കുന്നുണ്ട് (സഖറി. 9:9). അവിടെ "കഴുതയുടെയും പെൺ കഴുതക്കുട്ടിയുടെയും പുറത്ത് കയറിവരുന്നു" എന്ന തർജ്ജമ ശരിയല്ല. എബ്രായ പദ്യ സാഹിത്യത്തിന്റെ പ്രത്യേകതയായ സമാന്തരത്വം (parallelism) അനുസരിച്ച് ഓരേ ആശയം തന്നെ രണ്ട് വരികളിലായി പ്രകാശിപ്പിച്ചിരിക്കുന്നു. കഴുതപ്പുറത്ത് കയറിവരുന്നു എന്നു മാത്രമെയുള്ളു അതിന്റെ അർത്ഥം.

കഴുതപ്പുറത്ത് "ശാന്തിനികേതന"മായ യെരുശലേമിലേക്കുള്ള യാത്രയിൽ കുട്ടികൾ മുഖ്യമായ ഒരു പങ്ക് വഹിക്കുന്നുണ്ട്. സാധാരണയായി യഹൂദ പശ്ചാത്തലത്തിൽ കുട്ടികളെ കാര്യമായി പരിഗണിക്കാറില്ല. നിലവിലുള്ള ഘടനകളുടെ ഒരു പുനർവായനയാണ് യേശു ഇവിടെ നടത്തുന്നത്. ഈ ആഘോഷം കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ ഒരു പ്രതീകമാണ്. അന്ന് കുരുത്തോലയും പിടിച്ച് വെള്ള നിലയങ്കി ധരിച്ചു കുഞ്ഞാടിന് ചുറ്റുമായി നില്ക്കുന്ന ഒരു ചിത്രം വെളിപ്പാട് പുസ്തകത്തിലുണ്ട്. (വെളി. 9:9).

എല്ലാ ആഘോഷവും ഘോഷയാത്രയും അവസാനിക്കേണ്ടത് ദേവാലയത്തിലാണ്. അതിന്റെ പുനർ ക്രമീകരണമാണ് ആഘോഷത്തിന്റെ അത്യന്തികമായ ലക്ഷ്യം. ഓശാന ദിവസം നടത്തിയ ദേവാലയ ശുദ്ധീകരണം ഇതോടൊന്നിച്ച് ചിന്തിക്കേണ്ടതാണ്. ഇന്നത്തെ ആഘോഷവും വിരൽചൂണ്ടേണ്ടത് ദൈവത്തിന്റെ മന്ദിരമായ നാം ഓരോരുത്തരിലുമാണ്. അത് ദൈവം വസിക്കുന്ന "പ്രാർത്ഥനാലയമായി" തീരേണ്ടതിന് ഈ ആഘോഷം മുഖാന്തരമായി തീരണം.

ഹോശന്നാ പാടിയവർ അല്പ സമയത്തിന് ശേഷം യേശുവിനെ ക്രൂശിക്കാ എന്ന് അട്ടഹസിച്ചു. ഇതിന്റെ സൂചനയായിട്ടാണ് ദുഃഖവെള്ളിയാഴ്ച കബറടക്ക ശുശ്രൂഷയിൽ കുരിശ് പൊതിഞ്ഞു കെട്ടുന്നതിന് കുരുത്തോല ഉപയോഗിക്കുന്നത്. യേശുക്രിസ്തുവിന്റെ രാജത്ത്വത്തിന്റെ പരസ്യമായ പ്രഖ്യാപനമാണ് ഈ ആഘോഷത്തിൽ നടന്നത്. ജനങ്ങളുടെ "ദാവീദ് പുത്രന് ഹോശന്നാ" എന്ന വിളി രാജാക്കന്മാരോടുള്ള അഭ്യർത്ഥനയാണ്. ഇത് പര്യാവസാനിച്ചത് ദേവാലയ ശുദ്ധീകരണത്തിലാണ്. ദൈവ മഹത്വം വ്യക്തി ജീവിതത്തിന്റെ പുനർക്രമീകരണത്തിൽ പര്യവസാനിക്കണം. ഇവിടെ മനുഷ്യൻ ഏകനല്ല സസ്യജാലങ്ങൾ എല്ലാം ഉൾപ്പെട്ട പ്രകൃതി അവനോടൊപ്പം ഉണ്ട്. ഈ പ്രകൃതിയുടെ മുഴുവൻ രൂപാന്തരമാണ് ഈ പെരുന്നാൾ ലക്ഷ്യം വയ്ക്കുന്നത്.

ശ്ലീഹാവായനകളിൽ 1 യോഹ. 2: 7-17, പിതാക്കന്മാർ, ശിശുക്കൾ ബാല്യക്കാർ എന്നിവർക്ക് പ്രത്യേകം പ്രത്യേകം ഉപദേശങ്ങൾ നൽകുന്നു. "ലോകത്തേയും ലോകത്തിലുള്ളതിനെയും സ്നേഹിക്കരുത്." ഒരുവൻ ലോകത്തെ സ്നേഹിക്കുന്നുവെങ്കിൽ അവനിൽ പിതാവിന്റെ സ്നേഹമില്ല" (1 യോഹ. 2:15). പൗലൂസ് ശ്ലീഹായും മേൽപ്പറഞ്ഞ മൂന്ന് വിഭാഗക്കാരോടും പ്രത്യേകം ഉപദേശം നൽകുന്നു. (എഫേ. 6:1-4) "ഒടുവിൽ കർത്താവിലും അവന്റെ അമിത ബലത്തിലും ശക്തിപ്പെടുവാൻ ആഹ്വാനം ചെയ്യുന്നു. പിശാചിന്റെ തന്ത്രങ്ങളോട് എതിർത്തു നില്ക്കാൻ ദൈവത്തിന്റെ സർവ്വായുധവർഗ്ഗം ധരിച്ചു നില്ക്കാൻ ആവശ്യപ്പെടുന്നു (എഫേ. 6:10-11).

പഴയ നിയമ വായനകളിൽ എല്ലാം ദാവീദിന്റെ സിംഹാസനത്തിന്റെ ഉത്ഭവം ദാവീദിന്റെ പിൻഗാമിയുടെ മഹത്വപൂർണ്ണമായ വരവ് എന്നിവയെപ്പറ്റിയുള്ള സൂചനകൾ ഉണ്ട്.

## പെസഹാ പെരുന്നാൾ

**ലൂക്കാ. 22:14-30**

### രഹസ്യങ്ങളുടെ പെരുന്നാൾ

പരസ്യ ശുശ്രൂഷയുടെ സമാപനം ശിഷ്യന്മാരുമൊത്ത് യേശുക്രിസ്തു നടത്തുന്ന ഏറ്റവും അവസാനത്തെ ചടങ്ങാണ് പെസഹാ പെരുന്നാൾ. ഇതിനെ രഹസ്യങ്ങളുടെ പെരുന്നാൾ എന്ന് വിളിക്കുന്നു. "രഹസ്യം രഹസ്യം എനിക്കും എൻ വീട്ടുകാർക്കും" എന്ന് നാം പാടുന്നുണ്ടല്ലോ. വിരിച്ചൊരുക്കിയ മാളിക തിരഞ്ഞെടുക്കുന്നതിലും അപ്പ വീഞ്ഞുകൾ തന്റെ ശരീര രക്തങ്ങളായി നൽകുന്നതിലും എല്ലാം രഹസ്യാത്മകത നിറഞ്ഞു നില്ക്കുന്നു.

"പെസഹാ" എന്ന എബ്രായ പദത്തിന്റെ അർത്ഥം "കടന്നുപോക്ക്" എന്നാണ്. സംഹാരദൂതനിൽ നിന്നും അടിമത്വത്തിൽ നിന്നുമുള്ള ഒരു കടന്നു പോക്കാണിത്. യഹൂദജനത ഏറ്റം ശ്രദ്ധയോടെ ആചരിക്കുന്ന പെരുന്നാളുകളിൽ ഒന്നാണിത്. ഈ പുണ്യദിനത്തിൽ അവരുടെ പിതാക്കന്മാർ മിസ്രേമിൽ അനുഭവിച്ച യാതനകളെപ്പറ്റിയും ദൈവം നൽകിയ വിടുതലിനെപ്പറ്റിയുമുള്ള ഓർമ്മകൾ പുതുക്കുന്നു. (പുറ. 12) യഹൂദയിലെ രാജാക്കന്മാരായ ഹെസക്കിയാവും യോശിയാവും ഒക്കെ അതിവിപുലമായി ഈ പെരുന്നാൾ ആഘോഷിച്ചിരുന്നു. (2 ദിന. 30:1-10; 2 രാജ. 23:22).

ആദിമകാലത്ത് രണ്ട് വ്യത്യസ്ത സാഹചര്യങ്ങളിൽ രൂപപ്പെട്ട ആഘോഷങ്ങളാണ് "പെസഹായും" പുളിപ്പില്ലാത്ത അപ്പത്തിന്റെ" പെരുന്നാളും ആടുമാടുകളെ വളർത്തുന്നവർ വർഷത്തിലൊരിക്കൽ ഒരാടിനെ കൊന്ന് ആഘോഷിക്കുന്ന പതിവുണ്ടായിരുന്നു. (Pastoral Festival) അതേപോലെ തന്നെ കൃഷിക്കാർ കൊയ്ത്തിനു ശേഷം പുതിയ ധാന്യം പൊടിച്ച് അപ്പം ഉണ്ടാക്കി സന്തോഷിക്കുന്ന പതിവും ഉണ്ടായിരുന്നു. (Agricultural Festival). പിൽക്കാലത്ത് ഇവ രണ്ടും ഒന്നിച്ചു ചേർത്തു യിസ്രയേൽ മക്കളും മിസ്രേമിൽ നിന്നുള്ള വിമോചനത്തിന്റെ ഓർമ്മക്കായി ആഘോഷിച്ചു തുടങ്ങി.

പുതിയ നിയമകാലത്തും ഈ പെരുന്നാൾ ആചരണം നിലനിന്നിരുന്നു. ഓരോ ഗൃഹനാഥനും തന്റെ കുടുംബാംഗങ്ങളോടൊത്ത് ഭവനത്തിൽ ഇത് ആചരിച്ചു പോന്നു. ഗുരുക്കന്മാർ ശിഷ്യന്മാരുമൊത്ത് ഇത് അനുഷ്ഠിച്ചിരുന്നു. നമ്മുടെ കർത്താവ് ശിഷ്യന്മാരുമൊത്ത് അനുഷ്ഠിച്ചത് പെസഹായാണോ എന്ന് പണ്ഡിതന്മാരുടെ ഇടയിൽ അഭിപ്രായ വ്യത്യാസം ഉണ്ട്. യോഹന്നാന്റെ സുവിശേഷത്തിലെ വിവരങ്ങൾ ശ്രദ്ധി

ച്ചാൽ എല്ലാ പെസഹാ കുഞ്ഞാടും അറുക്കപ്പെടുന്ന സമയത്തു തന്നെ "ലോകത്തിന്റെ പാപത്തെ വഹിക്കുന്ന കുഞ്ഞാടായ ക്രിസ്തുവും കുരിശിന്മേൽ വധിക്കപ്പെട്ടു എന്ന നിലയിലാണ് അവതരിപ്പിച്ചിരിക്കുന്നത്. അപ്പോൾ താൻ ഭക്ഷിച്ചത് പെസഹാ അല്ല. എന്നാൽ മറ്റ് സുവിശേഷങ്ങളിൽ കർത്താവ് പെസഹാഭക്ഷിച്ചതിന് ശേഷം കുരിശിന്മേൽ മരിച്ചു എന്നാണ് പറഞ്ഞിരിക്കുന്നത്. ഓരോരുത്തരും അവരവരുടെ ദൈവശാസ്ത്രത്തിന് അനുയോജ്യമായ വിധത്തിൽ കാര്യങ്ങൾ വിശകലനം ചെയ്തിരിക്കുന്നു. പെസഹാ പെരുന്നാളിന്റെ ആഘോഷങ്ങൾ ഒന്നിലധികം ദിവസം നീണ്ടു നില്ക്കുന്നതുകൊണ്ട് രണ്ടുവിധത്തിലും വ്യാഖ്യാനിക്കുന്നതിന് സാധിക്കും.

കർത്താവ് ഈ പെരുന്നാൾ ആഘോഷിച്ചത്. "വിരിച്ചൊരുക്കിയ വൻമാളിക"യിലായിരുന്നു. ഇതിന് വേണ്ട എല്ലാ ക്രമീകരണങ്ങളും താൻ നേരത്തേ തന്നെ ചെയ്തിരുന്നു. ഇതിന് മേൽനോട്ടം വഹിക്കുന്നതിന് പത്രോസിനെയും യോഹന്നാനെയും നിയോഗിച്ചു. കുർബ്ബാന സ്ഥാപനം എല്ലാ വിധത്തിലും ആഘോഷ സമുന്നിതമായിരിക്കണമെന്ന് കർത്താവിനു നിർബ്ബന്ധമുണ്ടായിരുന്നു. ഇത്തരത്തിലുള്ള "അണിയിച്ച് ഒരുക്കിയ ഒരു ആത്മീക അനുഭവം" വി. കുർബ്ബാന സ്വീകരിക്കുന്ന നമുക്കേവർക്കും ഉണ്ടായിരിക്കണം.

വി. കുർബ്ബാന സ്ഥാപിച്ചുകൊണ്ട് കർത്താവ് ഇപ്രകാരം പറഞ്ഞു. "എന്റെ ഓർമ്മക്കായി ഇപ്രകാരം അനുഷ്ഠിക്കുവീൻ" (ലൂക്കോ. 22:19). ഇത് കേവലം അപ്പ വീഞ്ഞുകളുടെ അനുഷ്ഠാനത്തെ മാത്രം ഉദ്ദേശിച്ചല്ല പറഞ്ഞിരിക്കുന്നത്. ഓർമ്മ എന്ന വാക്കിന് എബ്രായ ഭാഷയിൽ "സാഖാർ" എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നത്. ഇത് ബുദ്ധിപരമായ ഒരു ഓർമ്മ മാത്രമല്ല മറിച്ച് ഒരു യാഥാർത്ഥ്യത്തിന്റെ സജീവമായ ആവിഷ്കാരമാണ്. അപ്പോൾ എന്റെ ഓർമ്മക്കായി ഇപ്രകാരം ചെയ്‌വീൻ എന്നു പറഞ്ഞാൽ കർത്താവിന്റെ ജീവിതത്തിന്റെയും ആദർശങ്ങളുടെയും സജീവമായ ഒരു പുനരാവിഷ്കാരമാണ് ഇതിലൂടെ നടക്കേണ്ടത്. കുർബ്ബാന അനുഷ്ഠിക്കുന്ന പട്ടക്കാരനും അനുഭവിക്കുന്ന ജനവും ഈ ജീവിതാനുഭവത്തിൽ പങ്കാളികളായിതീരണം. ഇവിടെയാണ് "ഓർമ്മ" പൂർണ്ണമായി തീരുന്നത്.

ഇതോടൊന്നിച്ച് ശ്രദ്ധിക്കേണ്ട മറ്റൊരു കാര്യം തന്നെ തള്ളി പറഞ്ഞവരെയും ഉപേക്ഷിച്ചവരെയും തള്ളിപറയാതെയും ഉപേക്ഷിക്കാതെയും ഈ പവിത്രമായ ചടങ്ങിൽ കർത്താവ് പങ്കെടുപ്പിക്കുന്നു. തന്നെ ഒറ്റിക്കൊടുക്കാൻ തയ്യാറായി നില്ക്കുന്ന യൂദാക്കും കർത്താവ് അപ്പം വിലക്കുന്നില്ല. എന്നാൽ അപ്പം വാങ്ങി യൂദാ സ്വയം ഇരുളിലേക്ക് മറയുന്നു. (യോഹ. 13:30). അതുകൊണ്ടാണ് കുർബ്ബാനയിൽ പങ്കെടുക്കുന്നവർ വേണ്ടത്ര ഒരുക്കത്തോടും പരിശോധനയോടും കൂടെയായിരിക്കണമെന്ന് പൗലോസ് ശ്ലീഹാ നമ്മേ ഓർമ്മപ്പെടുത്തുന്നത് (1 കോരി 11:27-30).

ആദി മനുഷ്യൻ എന്തിനു വേണ്ടി ആഗ്രഹിച്ചുവോ ആ നിത്യജീവനെ പ്രദാനം ചെയ്യുന്ന ദിവ്യ ഔഷധമാണ് കർത്താവിന്റെ ശരീര രക്തങ്ങളിലൂടെ നമുക്ക് ലഭിക്കുന്നത്. "ആമ്മേൻ ആമ്മേൻ" ഞാൻ നിങ്ങളോട് പറയുന്നു നിങ്ങൾ മനുഷ്യ പുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവനില്ല. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യ ജീവനുണ്ട്" (യോഹ. 6:53-55). ഇത് വിശുദ്ധിയോടെ അനുഭവിക്കുന്നതിനുള്ള ആഹ്വാനമാണ് ഇന്ന് നാം ശ്രവിക്കുന്നത്.

ഇതിനോടൊപ്പം കർത്താവ് അനുഷ്ഠിച്ച മറ്റൊരു ദിവ്യകർമ്മമാണ് കാല് കഴുകൽ ശുശ്രൂഷ. അടിമ യജമാനന്റെ കാല് കഴുകുന്ന സ്ഥാനത്ത് ഗുരു ശിഷ്യന്മാരുടെ കാല് കഴുകി അവരെ വിനയം പഠിപ്പിച്ചു. ഈ മനോഭാവം സഭാ ജീവിതത്തിന്റെ അടിസ്ഥാന ഘടകമാണ്. ലോകത്തുള്ള എല്ലാ അപ്പോസ്തോലിക സഭകളിലും എല്ലാ ഇടവകയിലും നടത്തപ്പെടുന്ന ഒരു ശുശ്രൂഷയാണിത്. നമ്മുടെ സഭയോട് കുർബ്ബാന ഐക്യമുള്ള ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ എല്ലാം വൈദികരാണ് ഈ ശുശ്രൂഷ നടത്തുന്നത്. 'ശുബ്ക്കോനോ ശുശ്രൂഷ' പോലെ എല്ലാ ഇടവകയിലും അനുഷ്ഠിക്കേണ്ട ഒരു ദിവ്യകർമ്മമാണ് കാല് കഴുകൽ ശുശ്രൂഷ.

യഹൂദന്മാരുടെ ഇടയിൽ ഈ പെരുന്നാളിനോട് അനുബന്ധിച്ച് നടത്തിയിരുന്ന മറ്റൊരു ചടങ്ങാണ് "പുളിപ്പ് നീക്കം ചെയ്യൽ". വീടുകളിൽ ഒരു വർഷമായി ഉപയോഗിച്ചുകൊണ്ടിരുന്ന പഴയ പുളിമാവ് നീക്കം ചെയ്ത് പുളിപ്പില്ലാത്ത അപ്പം കൊണ്ട് ഈ പെരുന്നാൾ ആഘോഷിച്ചിരുന്നു. പുളിമാവ് തിന്മയുടെയും ദുഷ്ടതയുടെയും അടയാളമായിട്ടാണ് സാധാരണ കരുതപ്പെടുന്നത് പൗലൂസ് ശ്ലീഹാ ഈ കാര്യം ഓർമ്മപ്പെടുത്തുന്നുണ്ട്. "നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു. ക്രിസ്തു തന്നെ. ആകയാൽ നാം പഴയ പുളിമാവ് കൊണ്ടല്ല, തിന്മയും ദുഷ്ടതയുമാകുന്ന പുളിമാവ് കൊണ്ടല്ല, സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മ കൊണ്ട് ഉത്സവം ആചരിക്ക." (1 കോരി. 5:7-8). "വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും മാത്രം" നൽകപ്പെടുന്ന കൂദാശയാണ് വി. കുർബ്ബാന. അത് വിനയത്തോടെ, വിശുദ്ധിയോടെ സ്വീകരിച്ച് "ക്രിസ്തുവിന്റെ ഭാവം നമ്മിൽ പുനരാവിഷ്കരിക്കാൻ സാധിക്കണം."

ശ്ലീഹാ വായനയിൽ അപ്പോ. 1:15-20 അപ്പം വാങ്ങി ഇരുളിൽ മറഞ്ഞ യൂദായുടെ പതനം വിവരിക്കുന്നു. അപ്പോസ്തോലന്മാരുടെ ഗണത്തിൽ ഉൾപ്പെട്ടവന്റെ അധ്യക്ഷ സ്ഥാനം മറ്റൊരുവന് ലഭിക്കത്തക്കവണ്ണം അവൻ പിന്മാറി. കോരിന്ത്യ ലേഖനത്തിൽ 1 കോരി. 11:23-34 കുർബ്ബാന സ്ഥാപനത്തെക്കുറിച്ചു അത് സ്വീകരിക്കേണ്ട വിധത്തെപ്പറ്റിയും വിശദമായി പ്രതിപാദിച്ചിരിക്കുന്നു.

പഴയനിയമ വായനകൾ എല്ലാം തന്നെ മിസ്രേമിൽ നിന്നുള്ള പുറപ്പാടും അതിന്റെ ഓർമ്മക്കായി നടത്തപ്പെടുന്ന യാഗവും മുഖ്യ ചിന്താവിഷയമായി അവതരിപ്പിച്ചിരിക്കുന്നു.

മാർച്ച് 27

**ഉയിർപ്പ് ഞായർ**

മത്തായി 8:1-20

**ആടുന്ന കൊമ്പിലെ പാടുന്ന കിളി**

ലോകമൊക്കെയും അന്ധകാരത്തിൽ

അമർന്നിരിക്കുന്നു. ശിഷ്യന്മാർ നിരാശരായി പരക്കം പായുന്നു. വെളിച്ചം വെള്ളകീറുന്ന പ്രഭാതത്തിൽ മഗ്ദലക്കാരി മറിയാം വിളിച്ചു പറയുന്നു "ഞാൻ നമ്മുടെ കർത്താവിനെ കണ്ടിരിക്കുന്നു" (യോഹ. 20:18) ഇതാണ് ആദ്യത്തെ സുവിശേഷം. എല്ലാക്കാലത്തെയും സുവിശേഷം ഇതുതന്നെയാണ്. കർത്താവിനെ കാണുകയും അത് മറ്റുള്ളവരെ സന്തോഷപൂർവ്വം അറിയിക്കുകയും ചെയ്യുന്നതാണ് നമ്മുടെ എല്ലാവരുടെയും പ്രധാന ധർമ്മം.

അൻപതു ദിവസത്തെ ഉപവാസത്തിന്റെയും അനുഷ്ഠാനത്തിന്റെയും പരിസമാപ്തിയിലേക്ക് നാം എത്തിയിരിക്കുന്നു. ഈ തീർത്ഥയാത്രയുടെ അവസാനം സന്തോഷവും സമാധാനവും മുഖത്ത് പ്രതിബിംബിക്കുന്നവരായി ശോഭിക്കുവാൻ നമുക്ക് കഴിയണം. പൗലൂസ് ശ്ലീഹാ പറയുന്നു യേശുക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം നിങ്ങളുടെ വിശ്വാസവും വ്യർത്ഥം (1 കൊരി. 15:14). ക്രൈസ്തവ സഭയുടെ വിശ്വാസത്തിന്റെ അടിസ്ഥാനം യേശുക്രിസ്തുവിന്റെ ഉയിർപ്പാണ്. ശാബതിൽ അവസാനിച്ചുകൊണ്ടിരുന്ന ആഴ്ചവട്ടത്തിന്റെ പരിക്രമത്തിന് പുറത്തായി എട്ടാം ദിവസം സന്തോഷത്തിന്റെ ദിവസമായി വേർതിരിച്ചത് കർത്താവിന്റെ ഉയിർപ്പാണ്. ഇത് നൽകുന്ന ഏറ്റവും വലിയ സന്ദേശം "താൻ മരണത്തെ കീഴടക്കി" എന്നുള്ളതാണ്. ആദി മനുഷ്യനായ ആദാം മുതലുള്ള മനുഷ്യ വർഗ്ഗത്തെ മുഴുവൻ ഭയപ്പെടുത്തിയിരിക്കുന്ന മരണത്തെ കീഴ്പ്പെടുത്തി മനുഷ്യവർഗ്ഗത്തിന് പ്രത്യാശയുടെ തീ നാളം പകർന്നുകൊടുത്തത് കർത്താവിന്റെ ഉയിർപ്പാണ്. ഇത്തരത്തിലുള്ള ഒരു അവകാശവാദം പുറപ്പെടുവിക്കുവാൻ ലോകത്തിലെ ഒരു മതനേതാവിനും സാധ്യമല്ല.

പുനരുത്ഥാനത്തെപ്പറ്റി പല മതങ്ങളിലും സമസ്ക്കാരങ്ങളിലും വിഭിന്ന തരത്തിലുള്ള ആശയഗതികൾ നിലനില്ക്കുന്നു. ബാബിലോൺ സംസ്ക്കാരത്തിൽ ഓരോ വർഷവും മരിക്കയും ഉയിർക്കുകയും ചെയ്യുന്ന ഒരു ദൈവ സങ്കല്പമുണ്ട്. ഇതു ഋതു പരിണാമങ്ങളുമായി ബന്ധപ്പെട്ടു നില്ക്കുന്നു. യവന സംസ്ക്കാരത്തിൽ വ്യക്തിപരമായ പുനരുത്ഥാനത്തെപ്പറ്റി സൂചനകൾ ഇല്ല. എന്നാൽ ഗ്രീക്ക്-റോമൻ മതങ്ങളിൽ ആത്മാവിന്റെ അനശ്വരതയെപ്പറ്റി സൂചനകൾ ഉണ്ട്. മശിഹായുടെ നാളുകളിൽ നീതിമാന്മാർക്ക് പുനരുത്ഥാനം ഉണ്ടാകും എന്ന് യഹൂദന്മാർ വിശ്വസിച്ചിരുന്നു. ദാനിയേൽ, മക്കാബിയർ എന്നീ പുസ്തകങ്ങളിൽ ഇതിനെപ്പറ്റി പരാമർശനങ്ങൾ ഉണ്ട്. (ദാനി. 12:2-3, 2 മക്കാബി 12:44-45), കുമ്രാൻ സന്യാസ സമൂഹങ്ങളിലും ചാവുകടൽ ചുരുളുകളിലും ഇതേപോലുള്ള വിശ്വാസം നിലനിന്നിരുന്നു. അതുകൊണ്ട് ആദിമ സഭക്കും പുനരുത്ഥാനം വളരെവേഗം മനസ്സിലാക്കുവാൻ കഴിഞ്ഞു.

പുനരുത്ഥാനത്തിൽ പദാർത്ഥമയമായ ശരീരത്തിന് ആത്മമയമായ ഒരു ഭാവം കൈവരുന്നു (mystical body) ദ്രവത്വത്തിൽ നിന്ന് അദ്രവത്വത്തിലേക്കുള്ള രൂപാന്തരം. ഉയിർപ്പിന്റെ ശുശ്രൂഷയിൽ പങ്കെടുക്കുന്ന വിശ്വാസിയും ഈ രൂപാന്തരത്തിൽ പങ്കാളിയായി തീരണം. കർത്താവിന്റെ പുനരുത്ഥാനം ഈ സാധ്യതയിലേക്ക് നമ്മേ നയിക്കുന്നു. ഒരു പുഴു, വിവിധ ഘട്ടങ്ങളിലൂടെ മനോഹരമായ ചിത്രശലഭമായി തീരുന്നു. ഇതുപോലെ ഓരോ വിശ്വാസിയും നോമ്പനുഷ്ഠാനങ്ങളിലൂടെ കർത്താവിന്റെ ആത്മീയ ശരീരത്തിന്റെ പങ്കുകാരായി തീരുന്ന വലിയ പരിവർത്തനമാണ് ഉയിർപ്പിൽ സംഭവിക്കുന്നത്.

ഈ രൂപാന്തരത്തിന്റെ അനുഭവം വി. മാമോദീസായിലൂടെയാണ് നാം പ്രാപിക്കുന്നത്. "ക്രിസ്തുവിനോട് ചേരുവാൻ സ്നാനം ഏറ്റവരായ നാം എല്ലാവരും അവന്റെ മരണത്തിൽ



IN LOVING MEMORY OF OUR BELOVED
PAPPA

**10TH DEATH ANNIVERSARY**
**22 MARCH 2005**



## G. DANIEL

**KODIAT, 667 DARSHAN NAGAR**
**PEROORKADA, TRIVANDRUM**

*"Safe in the arms of Lord Jesus Christ"*

*Inserted by :*
**Sorrowing family**

# മലങ്കര ഓർത്തഡോക്സ് സുറിയാനി

പരുമല:– 2004 ജൂൺ 10–ാം തീയതി പരുമലയിൽ കൂടിയ അസോസിയേഷൻ തെരഞ്ഞെടുത്ത നാല് വൈദീകരെ മേൽപ്പട്ടസ്ഥാന ത്തേക്കുയർത്തി. പ. കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ പരുമല സെമിനാരി ചാപ്പലിൽ മാർച്ച് 5–ാം തീയതി ശനിയാഴ്ച 7.30–ന് ആരംഭിച്ച വിശുദ്ധ കുർബ്ബാനയുടെ മദ്ധ്യത്തിൽ മേല്പ്പട്ട



ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്



സഖറിയാസ് മാർ തെയോഫിലോസ്



യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്



ഔഗേൻ മാർ ദിവന്നാസിയോസ്

പങ്കാളികളാകുവാൻ സ്നാനം ഏറ്റിരിക്കുന്നു എന്ന് നിങ്ങൾ അറിയുന്നില്ലയോ? അങ്ങനെ നാം അവന്റെ മരണത്തിൽ പങ്കാളികളായിതീർന്ന സ്നാനത്താൽ അവനോടുകൂടി കുഴിച്ചിടപ്പെട്ടു. ക്രിസ്തു മരിച്ചിട്ട് പിതാവിന്റെ മഹിമയിൽ ജീവിച്ചെഴുന്നേറ്റതുപോലെ നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിനു തന്നെ (റോമ. 6:3–5). ഈ വലിയ സന്ദേശം മനസ്സിലാക്കിക്കൊണ്ടാണ് ആദിമ സഭ മാമോദീസാ എല്ലാം ഉയിർപ്പ് ഞായറാഴ്ച ക്രമീകരിച്ചിരുന്നത്. ജീവന്റെ പുതുക്കൽ നടക്കുന്നവർക്ക് ലഭിക്കുന്ന രണ്ട് വാഗ്ദാനമാണ് "ഭയപ്പെടേണ്ട" "നിങ്ങൾക്ക് സമാധാനം" എന്നുള്ളത്.

ഉയിർപ്പ് ശുശ്രൂഷയിലുടനീളം 'സമാധാനം' 'നിരപ്പ്' എന്നീ ആശയം ശക്തമായി അവതരിപ്പിച്ചിരിക്കുന്നു. ശിഷ്യന്മാർ ഭയത്തിൽ നിന്നും നിരാശയിൽ നിന്നും രക്ഷപ്പെട്ട് ഉയിർപ്പിൽ ഒന്നിച്ചു ചേർന്നതുപോലെ സഭ ഒന്നാകെ മരണഭീതിയിൽ നിന്ന് രക്ഷപ്പെട്ട് പ്രത്യാശയോടെ ജീവന്റെ അനുഭവത്തിലേക്ക് നടന്ന് അടുക്കയാണ്. "പഴയമനുഷ്യന്റെ" മരണത്തെ അകറ്റി "പുതിയ മനുഷ്യന്റെ" ജീവനെ മീതെ അണിയുന്ന അനുഭവമാണിത്.

പ്രകൃതി ദുരന്തങ്ങളും മനുഷ്യന്റെ ധാർമ്മീകാധഃപതനങ്ങളും നമ്മേ ഭീതിയിലാഴ്ത്തുന്ന കാര്യങ്ങളാണ്. ഇവയുടെ മദ്ധ്യത്തിൽ ക്രിസ്തുവിന്റെ "ഭയപ്പെടേണ്ട" എന്ന ആശ്വാസ വചനം നമുക്ക് ധൈര്യം നൽകണം. സ്ലീബായാൽ രക്ഷിക്കപ്പെട്ട് മാമോദീസായുടെ റൂശ്മായാൽ മുദ്രയിടപ്പെട്ട സഭക്ക് ഭയപ്പെടാൻ ഒന്നുമില്ല, ഭയപ്പെടുത്തുന്ന അനുഭവങ്ങളെ ഭയരഹിതമായി നേരിടുവാൻ സഭയ്ക്ക് കഴിയണം. ഇതിന് സഭയെ പ്രാപ്തമാക്കുന്നത് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സജീവ സാന്നിധ്യമാണ്. ഈ സാന്നിദ്ധ്യബോധം നഷ്ടമാകുമ്പോൾ ഭയത്തിന്റെയും നിരാശയുടെയും "സുനാമി" തിരമാലകൾ അനുഭവപ്പെടും. മദർ തെരെസാ ഒരിക്കൽ പറഞ്ഞു. "നിങ്ങൾ ലോകത്തെ നോക്കി പുഞ്ചിരിക്കുക. ലോകം നിങ്ങളെയും നോക്കി പുഞ്ചിരിക്കും."

കർത്താവിന്റെ ഉയിർപ്പ് ചിതറിപോയവരെ ഒരുമിപ്പിച്ചു. ശിഷ്യന്മാർ എല്ലാം പലവഴിയായി പോയി. എന്നാൽ ഉയിർപ്പിന്റെ സന്ദേശം അവർക്ക് ധൈര്യം പകർന്നു. അവർ ഒന്നിച്ച് സഭയെ പണിതു. ക്രമരഹിതമായ ഒരു ജീവിതാനുഭവത്തിൽ നിന്ന് ക്രമീകൃതമായ ഒരു അനുഭവത്തിലേക്ക് അവർ എത്തിച്ചേർന്നു. സുധീരം കർത്താവിന് വേണ്ടി സാക്ഷിമരണം പ്രാപിക്കാൻ അവരെ ധൈര്യപ്പെടുത്തി. ശ്ലീഹാവായനയിൽ (അപ്പോ. 2:22–36) പത്രോസ് ശ്ലീഹായുടെ പ്രസംഗം ഉൾക്കൊള്ളിച്ചിരിക്കുന്നു. ക്രിസ്തുവിന്റെ ഉയിർപ്പ് തിരുവെഴുത്തുകളെ ആധാരമാക്കി സമർത്ഥിക്കുന്നു. "ആകയാൽ നിങ്ങൾ ക്രൂശിച്ച യേശുവിനെ തന്നേ ദൈവം കർത്താവും ക്രിസ്തുവുമാക്കി വച്ചു എന്ന് യിസ്രായേൽ ഗൃഹം ഒക്കെയും അറിഞ്ഞുകൊള്ളട്ടെ."

പൗലൂസ് ശ്ലീഹായും (1 കോരി. 15:1–22) ഇതേ ആശയം തന്നെ അവതരിപ്പിക്കുന്നു ആദാമിൽ എല്ലാവരും മരിക്കുന്നതുപോലെ ക്രിസ്തുവിൽ എല്ലാവരും ജീവിക്കപ്പെടും. (1 കോരി. 15:22). പഴയ നിയമ വായനകളിൽ സന്തോഷത്തിന്റെയും പ്രത്യാശയുടെയും സന്ദേശം ഉൾകൊള്ളിച്ചിരിക്കുന്നു. "എഴുന്നേറ്റ് പ്രകാശിക്ക നിന്റെ പ്രകാശം വന്നിരിക്കുന്നു, യഹോവയുടെ തേജസ്സ് നിന്റെ മേൽ ഉദിച്ചിരിക്കുന്നു" യെശ. 60:1 എന്ന് യെശയ്യ പ്രവാചകനും. "ദേശമെ ഭയപ്പെടേണ്ട ഘോഷിച്ചുല്ലസിച്ചു സന്തോഷിക്ക യഹോവാ വൻ കാര്യങ്ങളെ ചെയ്തിരിക്കുന്നു (യോവേൽ 2:21) എന്ന് യോവേൽ പ്രവാചകനും അറിയിക്കുന്നു.

ഉയിർപ്പ് ജീവന്റെയും പ്രത്യാശയുടെയും ആഘോഷമാണ്. സാമൂഹിക–കുടുംബ ബന്ധങ്ങളിൽ ജീവനും പ്രത്യാശയും നഷ്ടപ്പെട്ടു പോകുന്ന സാഹചര്യങ്ങളിൽ നിരപ്പിന്റെയും സമാധാനത്തിന്റെയും ശാശ്വതമായ മൂല്യങ്ങൾ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിൽ നിന്നും ഉൾക്കൊള്ളുവാൻ കഴിയണം.

# സഭയ്ക്ക് പുതിയ മെത്രാപ്പോലീത്താമാർ

സ്ഥാനാഭിഷേക ശുശ്രൂഷ നടന്നു. സഭയിലെ മിക്കവാറും എല്ലാ മെത്രാപ്പോലീത്താമാരും സന്നിഹിതരായിരുന്നു. നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പ. കാതോലിക്കാ ബാവായുടെ സഹായിയായി പ്രവർത്തിച്ചു.

രണ്ട് ഘട്ടങ്ങളിലായി നടന്ന ശുശ്രൂഷയിൽ ആദ്യഘട്ടത്തിൽ പ്രത്യേക പ്രാർത്ഥനകളും ഗാനങ്ങളും അടങ്ങിയിരുന്നു. ഓർത്തഡോക്സ് സഭാ വിശ്വാസത്തോടും സഭാ മേലദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവാ, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് എന്നിവയോടുമുള്ള അനുസരണവും വിധേയത്വവും പ്രഖ്യാപിക്കുന്ന ഉടമ്പടികൾ നിയുക്ത മെത്രാപ്പോലീത്താമാർ ഒപ്പിട്ടു പരിശുദ്ധ കാതോലിക്കാ ബാവായ്ക്കു നൽകി. രണ്ടാംഘട്ട പ്രാർത്ഥനകൾക്കൊടുവിൽ പരിശുദ്ധ കാതോലിക്കാ ബാവാ പുതിയ മെത്രാപ്പോലീത്താമാരുടെ പേരുകൾ മൂന്നു പ്രാവശ്യം ചൊല്ലി അവരെ എപ്പിസ്ക്കോപ്പാമാരായി വാഴിക്കുന്നതായി പ്രഖ്യാപിച്ചു. തുടർന്ന് അംശവസ്ത്രങ്ങൾ അണിഞ്ഞ് നാലു പേരെയും സിംഹാസനങ്ങളിൽ ഇരുത്തി ഓക്സിയോസ് ചൊല്ലി. തുടർന്ന് ഇടയത്വ ശുശ്രൂഷയുടെ പ്രതീകമായി അംശവടി നൽകി.

വിശുദ്ധ കുർബ്ബാനയുടെ ബാക്കി ഭാഗം ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ചൊല്ലി പൂർത്തീകരിച്ചു. ശുശ്രൂഷകളുടെ ക്രമീകരണം ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായും പ്രസംഗം ഡോ. തോമസ് മാർ അത്താനാസ്യോസും നിർവഹിച്ചു.

## പരുമലയിൽ അഞ്ചാമത്തെ മേല്പട്ടവാഴ്ച

പരിശുദ്ധ ഇഗ്നാത്തിയോസ് അബ്ദേദ് മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസ് ബാവാ കല്ലാശ്ശേരിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെ (പിന്നീട് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ) 1912 സെപ്റ്റംബർ 8 ഞായറാഴ്ച പരുമലയിൽ വച്ച് വാഴിച്ചു.

പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സീനോസ് എപ്പിസ്ക്കോപ്പായെ 1930 നവംബർ 3 തിങ്കളാഴ്ച പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ വാഴിച്ചതും ഇവിടെവച്ചു തന്നെ.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണം 1991 ഏപ്രിൽ 29 തിങ്കളാഴ്ച പരുമല വച്ച് നടന്നു. പിറ്റേന്ന് അദ്ദേഹം തന്നെ കുറിയാക്കോസ് മാർ ക്ലീമീസ്, ഇയ്യോബ് മാർ പീലക്സീനോസ്, സഖറിയാസ് മാർ അന്തോണിയോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരെ വാഴിച്ചു.

1993 ഓഗസ്റ്റ് 16–ാം തീയതി തിങ്കളാഴ്ച പൗലോസ് മാർ പക്കോമിയോസ്, യാക്കോബ് മാർ ഐറേനിയോസ് എന്നിവരെയും ഇവിടെവച്ച് വാഴിച്ചു.



പരുമലയിൽ വാഴിക്കപ്പെട്ട പുതിയ മെത്രാപ്പോലീത്തന്മാരെ അനുമോദിക്കുന്ന സമ്മേളനത്തിൽ ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ മെത്രാപ്പോലീത്താ ഭദ്രദീപം തെളിയിക്കുന്നു. മുഖ്യമന്ത്രി ഉമ്മൻചാണ്ടി, ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ, വൈദീക ട്രസ്റ്റി ഫാ. ഡോ. ഒ. തോമസ്, അത്മായ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ സമീപം.

# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

## (Year 2005)

**1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 2005-ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായ ങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.**

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ഇടവക വികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖ പ്പെടുത്തികൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സമീപകാലത്തുള്ള സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങ ളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** സാമ്പത്തീക പരാധീനതമൂലം വിവാഹം നടത്തുവാൻ ബുദ്ധിമുട്ടുന്ന കുടുംബങ്ങ ളിലെ 30 പെൺകുട്ടികളുടെ വിവാഹത്തിന് 17,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. അർഹരായവർക്ക് ദേശക്കുറിയുടെ അല്ലെ ങ്കിൽ വിളിച്ചുചൊല്ലിലിന്റെ കോപ്പി കിട്ടിയതിനു ശേഷമേ ധനസഹായം നൽകുകയുള്ളു. മാതാപിതാക്കൾ ജീവിച്ചി രിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേ ക്ഷിക്കുക.

**4. വിദ്യാഭ്യാസ ധനസഹായം:** നിർധനരരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി-വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്ന തിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%-ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശ യോടുകൂടി അപേക്ഷകൾ 2005 ജൂലൈ 30-ന് മുമ്പ് കിട്ടിയിരിക്കണം.

**5. ഭവന നിർമ്മാണ ധനസഹായം:** കുന്നംകുളം, കൊച്ചി, തുമ്പമൺ എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവ നരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി 50,000 രൂപാ നൽകുന്നു. സഹായം ലഭി ച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്ത മായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2005 മേയ് 31-ന് മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ**

1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ ഈ ലക്കത്തിൽ നിന്നോ STOC office -ൽ നിന്നോ ലഭിക്കുന്നതാണ്. 2) ഇതിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടാവണം. 3) അപൂർണ്ണവും, ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:**

അപേക്ഷകൾ സസൂഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷ കന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോ ധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. Letter head-ൽ എഴുതിയ ശുപാർശയിൽ പള്ളി സീലും, ചികിത്സാവിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങ ളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു ..............................

പേര്:.............................................. വയസ്സ്:..............................

വിദ്യാഭ്യാസ യോഗ്യത:.............................................. തൊഴിൽ: ..............................

മേൽവിലാസം (പിൻകോഡ് സഹിതം): ..............................

..............................

ഇടവക.............................. ഭദ്രാസനം: ..............................

പ്രതിമാസ വരുമാനം:.............................. ഭൂസ്വത്ത് വിവരം: ..............................

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം: ..............................

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ? ..............................

കോൺഗ്രിഗേഷനിൽ നിന്നും ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ? ..............................

ഉണ്ടെങ്കിൽ:- വർഷം.................... എന്താവശ്യത്തിന്?.............................. എന്തു തുക ലഭിച്ചു? ....................

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ:- വർഷം.............................. എവിടേക്ക്..............................

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

തീയതി..............................

അപേക്ഷകന്റെ ഒപ്പ്:

എല്ലാ അപേക്ഷയോടൊപ്പവും ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

## അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala. - PIN-689 101".** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. അപൂർണ്ണമായതും, രേഖകൾ ഇല്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.
2. വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. വിവാഹ ധനസഹായത്തിനും, ജീവസന്ധാരണ ധനസഹായത്തിനും ഒരു ഇടവകയിൽ നിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.

## വനിതാ സമാജം ത്രൈവാർഷിക സമ്മേളനം

ചെന്നൈ: മദ്രാസ് ഭദ്രാസന മർത്തമറിയം വനിതാ സമാജത്തിന്റെ ആറാമത് ത്രൈവാർഷിക സമ്മേളനം ഫെബ്രുവരി മൂന്നു മുതൽ അഞ്ചുവരെ ബാംഗ്ലൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. സമ്മേളനത്തിന്റെ മുഖ്യ ചിന്താവിഷയം കൊലോസ്സ്യർ 3:14 "എല്ലാറ്റിനും മീതെ സമ്പൂർണ്ണതയുടെ ബന്ധമായ സ്നേഹം ധരിപ്പീൻ".

ഫെബ്രുവരി 3-ാം തീയതി ഭദ്രാസനത്തിന്റെ ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്ത സമ്മേളനത്തിൽ "പുതുക്കം പ്രാപിച്ച് പൂർണ്ണതയിൽ എത്തണമെന്ന്" ഉദ്ബോധിപ്പിച്ചു. നാഗപ്പൂർ സെന്റ് തോമസ് തിയോളജിക്കൽ സെമനാരി വൈസ് പ്രിൻസിപ്പാൾ ഫാ. ബിജേഷ് ഫിലിപ്പ്, കോട്ടയം പാമ്പാടി കെ. ജി. കോളജ് പ്രിൻസിപ്പാൽ പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട്, ബാംഗ്ലൂർ നിംഹാൻസ് സൈക്ക്യാട്രിസ്റ്റ് പ്രൊഫ. മോഹൻ ഐസക്ക് എന്നിവർ ക്ലാസ്സുകൾ എടുത്തു. സമാപന ദിവസം വി. കുർബ്ബാനയ്ക്ക് ശേഷം നടന്ന സമ്മേളനത്തിൽ ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ശാന്താ മാമ്മൻ (ബാംഗ്ലൂർ) സ്വാഗതവും ഫാ. റ്റി. കെ. തോമസ് വൈസ് പ്രസിന്റ് നന്ദിയും രേഖപ്പെടുത്തി, ഭദ്രാസന ജനറൽ സെക്രട്ടറി ലൗലി തറയിൽ റിപ്പോർട്ട് അവതരിപ്പിച്ചു.

ആന്ധ്രാ, കർണ്ണാടക, തമിൾനാട്, പി. സി. ഫിലിപ്പ്, ഫാ. സജി തോമസ്, ശാന്താ മാമ്മൻ, മോളി ഫിലിപ്പ്, ലൗലി ജോൺ തറയിൽ എന്നിവർ നേതൃത്വം നൽകി.

## ഡൽഹി സെന്റ് തോമസ് സ്ക്കൂൾ പുതിയ കെട്ടിടം ഉദ്ഘാടനം ചെയ്തു



ഡൽഹി:- ഗാസിയാബാദ് സെന്റ് തോമസ് ഇടവകയുടെ പുതിയ സംരംഭമായി ഇന്ദിരാപുരത്ത് ആരംഭിച്ച സെന്റ് തോമസ് സ്ക്കൂളിന്റെ പുതിയ കെട്ടിടത്തിന്റെ ഉദ്ഘാടനം ലോക്സഭാ സ്പീക്കർ ശ്രീ. സോമനാഥ് ചാറ്റർജി നിർവ്വഹിച്ചു. ഇടവക മെത്രാപ്പോലീത്താ അഭി. ഇയ്യോബ് മാർ പീലക്സീനോസ്, ഡോ. പി. സി. അലക്സാണ്ടർ, കേന്ദ്ര മന്ത്രി ശ്രീ. ഇ. അഹമ്മദ്, സുരേന്ദ്ര പ്രകാശ് ഗോയൽ എം. പി., സുരേന്ദ്ര കുമാർ മുന്നി എം.എൽ.എ. കെ. ടി. ചാക്കോ ഐ.എ.എസ്. തുടങ്ങിയവർ സംസാരിച്ചു.

ഗാസിയാബാദ് ഡവലപിംഗ് അതോറിറ്റി ഏറിയായിൽ മൂന്നേക്കർ സ്ഥലത്താണ് അഞ്ചുകോടി രൂപാ ചിലവിൽ പുതിയ കെട്ടിടം നിർമ്മിച്ചിരിക്കുന്നത്. സ്ക്കൂൾ ചെയർമാനായി ഫാ. ഫിലിപ്പ് എം. സാമുവേൽ പ്രവർത്തിക്കുന്നു.

## ഒന്നാം റാങ്ക്



എം. ജി. യൂണിവേഴ്സിറ്റി നടത്തിയ എം. സി.എ. ഫൈനൽ പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ ഹിതാ ഏലിസബേത്ത് ബാബു. വാകത്താനം സെന്റ് മേരീസ് ജറുസലേം പള്ളി ഇടവകാംഗമായ കോയിപ്പുറത്ത് ബാബുവിന്റെയും ഗീതയുടെയും മകളാണ്.

## സമ്മാനാർഹർ



സൺഡേസ്ക്കൂൾ സഹപാഠ്യ മത്സരത്തിൽ ജൂണിയർ വേദവാക്യത്തിന് ഒന്നാം സ്ഥാനം ലഭിച്ച മെറിൻ മറിയം റോയി., പെരുകുന്നിൽ റോയി വർഗീസിന്റെയും മോളി റോയിയുടെയും മകളാണ്. നാലാഞ്ചിറ സെ. മേരീസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി.



സബ് ജൂണിയർ പ്രസംഗ മത്സരത്തിൽ രണ്ടാം സ്ഥാനം നേടിയ അൻജു വർഗീസ്. ബെന്നി വർഗീസിന്റെയും ഷീബ വർഗീസിന്റെയും മകൾ. നാലാഞ്ചിറ സെ. മേരീസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി.



സീനിയർ സമൂഹ ഗാന മത്സരത്തിൽ (സൗത്ത് സോൺ) ഒന്നാം സമ്മാനം നേടിയ നീനു മറിയം തോമസ്, ടീനാ ചെറിയാൻ, അനു സാറാ എബ്രഹാം, നാലാഞ്ചിറ സെന്റ് മേരീസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾ.



അഖില മലങ്കര ബാലസമാജം പ്രസംഗമത്സരം ജൂണിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം നേടിയ ജോബ് സാം മാത്യു. കൊടുമൺ സെന്റ് ബഹനാൻസ് ഇടവകാംഗവും അച്ചൻ വീട്ടിൽ ഫാ. മാത്യു എം. ശാമുവേലിന്റെയും മോനി മാത്യുവിന്റെയും മകനുമാണ്.

## ഡോക്ടറേറ്റ് നേടി



ആഗ്ര:- ഡോ. ബി. ആർ അംബദ്കർ യൂണിവേഴ്സിറ്റിയിൽ നിന്നും സോഷ്യോളജിയിൽ ഡോക്ടറേറ്റ് നേടിയ ഐപ്പ് വർഗീസ്. കോട്ടയം പയ്യപ്പാടി പൊടിമറ്റത്തിൽ ശ്രീ. പി. ഐ. വർഗീസിന്റെയും ഏലിയാമ്മ വർഗീസിന്റെയും മകൻ. നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരിയിൽ ഗസ്റ്റ് ലക്ചറർ ആണ്. ഒ.വി.ബി.എസ്. ഔട്ട് സൈഡ് കേരള റീജിയണൽ സെക്രട്ടറിയായും സേവനം അനുഷ്ഠിക്കുന്നു. ഭാര്യ ഷൈല ഐപ്പ് വർഗീസ് നാഗ്പൂർ ലതാ മങ്കേഷ്കർ നഴ്സിംഗ് കോളജിൽ അധ്യാപിക.

## പരുമല സെ. ഗ്രീഗോറിയോസ് ആശുപത്രിയിൽ വൃദ്ധജന സംരക്ഷണ കേന്ദ്രം ആരംഭിക്കുന്നു

പരുമല:– വാർദ്ധക്യത്തിലുള്ളവരുടെ സംരക്ഷണത്തിനും ആശുപത്രിയിൽ കിടന്നുള്ള ദീർഘകാല ചികിത്സയ്ക്കുമുള്ള സെന്റർ തുടങ്ങുന്നു. പരുമല ആശുപത്രിയോട് അനുബന്ധിച്ചു തുടങ്ങുന്ന ഈ പ്രസ്ഥാനത്തിൽ വിദഗ്ദ്ധ ഡോക്ടർമാരുടെ സേവനവും പരിശീലനം സിദ്ധിച്ച നഴ്സുമാരുടെ പരിചരണവും ഉണ്ടായിരിക്കുന്നതാണ്. പരുമലയിലെ ആത്മീയ അന്തരീക്ഷത്തിൽ ധ്യാനത്തിനും പ്രാർത്ഥനയ്ക്കും ഉള്ള സൗകര്യം ഉണ്ടായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് ആശുപത്രിയുടെ പി.ആർ.ഒ.യുമായി ബന്ധപ്പെടുക. 2005 ഏപ്രിലിൽ ബുക്കു ചെയ്യുന്ന 15 പേർക്കുമാത്രമേ ആദ്യഘട്ടത്തിൽ പ്രവേശനം ലഭിക്കുകയുള്ളു.

## സൗജന്യ നിരക്കിലുള്ള ചികിത്സ ലഭ്യമാക്കുന്നു

പരുമല:– സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിൽ ജനറൽ വാർഡ്ഡു രോഗികൾക്ക് സൗജന്യ നിരക്കിൽ ചികിൽസ ലഭ്യമാക്കുന്നതിന് പ. കാതോലിക്കാബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന കമ്മറ്റി തീരുമാനിച്ചു. ഇതനുസരിച്ച് നിർദ്ധനരായ രോഗികൾക്ക് ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും വിദഗ്ദ്ധ പരിശോധനകൾക്കും ഓപ്പറേഷനും സൗജന്യ നിരക്കിൽ ചികിത്സ ലഭ്യമാക്കുമെന്ന് ഹോസ്പിറ്റൽ അധികൃതർ അറിയിക്കുന്നു.

## ജൂണിയർ നാംസ് കോൺഫറൻസും പൂർവ വിദ്യാർത്ഥി സമ്മേളനവും

ജൂണിയർ നാംസിന്റെ എട്ടാമതു കോൺഫറൻസ് 2005 ഏപ്രിൽ 27 മുതൽ മെയ് 1 വരെയുള്ള തീയതികളിൽ മാവേലിക്കര സെന്റ് പോൾസ് എം.റ്റി. സിയിൽ വച്ച് നടത്തുന്നതാണ്. വൈദികരും സിസ്റ്റേഴ്സും നയിക്കുന്ന ഹോസ്റ്റലാണിതിലുള്ളത്. താത്പര്യമുള്ളവർ താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ ബന്ധപ്പെടുക.

ഈ വർഷത്തെ കോൺഫറൻസിനോടൊപ്പം ഏപ്രിൽ 30 ശനി രാവിലെ 10.30 മുതൽ 12.30 വരെ പൂർവ വിദ്യാർത്ഥി സമ്മേളനം അഭി. ഒസ്താത്തിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തും. ജൂണിയർ നാംസ് കോൺഫറൻസിൽ മുൻകാലങ്ങളിൽ പങ്കെടുത്തിട്ടുള്ള എല്ലാവരും ഇതിൽ പങ്കെടുക്കണമെന്ന് താത്പര്യപ്പെടുന്നു. ഇവരുടെ ജീവിതപാഠം ഒരു വലിയ മുതൽക്കൂട്ടായിരിക്കും. പങ്കെടുക്കുന്നവർ വിവരം പോസ്റ്റ് കാർഡിൽ രേഖപ്പെടുത്തി അയച്ചു തരണം.

കോഴ്സ് ഡയറക്ടർ,

ഡോ. പി. എം. തോമസ്, കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട–689645, കേരള, ഫോൺ: 04682323484 /

സെന്റ് പോൾസ് എം.റ്റി.സി., മാവേലിക്കര, ഫോൺ: 04792302473

## വൈദിക വാർഷിക സമ്മേളനവും ധ്യാനവും

"പൗരസ്ത്യ സഭയുടെ ആദ്ധ്യാത്മികത ഉൾക്കൊണ്ട് അതിന്റെ ശ്രേഷ്ഠമായ അനുഭവങ്ങളിലേക്ക് ജനങ്ങളെ നയിക്കുവാൻ പുരോഹിതൻ പ്രാപ്തരാകണമെന്നും. ബാഹ്യാചാരങ്ങളിൽ കൂടുതൽ മുഴുകിപ്പോകാതെ. ആത്യന്തിക സ്വാതന്ത്ര്യാനുഭവം മതജീവിതത്തിലൂടെ കണ്ടെത്തുന്ന ആദ്ധ്യാത്മികതയുടെ ശക്തമായ ഭാവങ്ങൾ ജീവിതത്തിലും, പ്രവർത്തനത്തിലും പ്രതിഫലിപ്പിക്കണമെന്നും. കൈമോശം വന്നുപോയ ആത്മീകതയുടെ സ്രോതസ്സുകൾ ഉജ്വലിപ്പിക്കുവാൻ, കെല്പുള്ള, വിധേയത്വബോധമുള്ള വൈദികർ സഭയ്ക്ക് ഇന്ന് അനിവാര്യമാണെന്നും," അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. ഫെബ്രു. 8, 9 തീയതികളിൽ പൂണെയിൽ നടന്ന ബോംബെ ഭദ്രാസന വൈദികരുടെ വാർഷിക ധ്യാനം ഉൽഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. റവ. ഫാ. ഡോ. എം.എസ്. ജോൺ, റവ. ഫാ. സി. ജെ. ജോഷ്വ എന്നിവർ ധ്യാനം നയിച്ചു.

ധ്യാനാനന്തരം നടന്ന വൈദിക സമ്മേളനത്തിൽ ഇടവക മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. റവ. ഫാ. ഡോ. എം.എസ്. ജോൺ, റവ. ഫാ. മാത്യു എന്നിവരെ യഥാക്രമം, ഗുജറാത്ത്, പൂനെ റീജിയൻ വൈദിക സംഘം കോ–ഓർഡിനേറ്റേഴ്സായി നിയമിച്ചു. വൈദിക കുടുംബ സമ്മേളനം, വൈദികർക്കുള്ള ഓറിയന്റേഷൻ ക്ലാസ്സുകൾ എന്നിവ ക്രമമായി നടത്തുവാൻ തീരുമാനമായി. വൈദികർക്ക് ഐ.ഡി. കാർഡുകൾ നൽകുക, ഓർഡിനേഷൻ സർട്ടിഫിക്കേറ്റ്, Priest Licence, Service Book എന്നിവ നടപ്പിലാക്കാൻ പ്രവർത്തനമാരംഭിച്ചു. പുതുതായി സഭയിലേക്ക് വരുന്നവർക്ക് ആവശ്യമായ വിശ്വാസപഠന സഹായകരമായ പാഠങ്ങൾ രൂപപ്പെടുത്താൻ ഒരു സംഘം വൈദികരെ നിയോഗിച്ചു. അൽമായ പ്രാതിനിധ്യത്തോടു കൂടി ഇടവക/ഭദ്രാസതല, ആത്മീയ പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തുവാൻ Lay leader ship course കൾ നടത്തുവാൻ തീരുമാനമായി. വിവിധ വിവര സാങ്കേതിക യൂണിറ്റുകൾ തുടങ്ങുവാൻ ധാരണയായി. എല്ലാ വൈദികർക്കും Medi clain പദ്ധതി നടപ്പിലാക്കുവാനും തീരുമാനമായി.

ആതിഥ്യമരുളിയ പൂനെ കിർക്കി ഇടവക വികാരി ബഹ്. ആലിച്ചനച്ചനോടൊപ്പം ഭദ്രാസന വൈദിക സെക്രട്ടറി ഫാ. സ്ക്കറിയ വർഗ്ഗീസ് സമ്മേളനത്തിന് നേതൃത്വം നൽകി.

## കാതോലിക്കേറ്റ് ക്വിസ്

കോട്ടയം:– അഖില മലങ്കര അടിസ്ഥാനത്തിൽ, സഭാ ചരിത്രത്തെ ആധാരമാക്കിയുള്ള മൂന്നാമത് കാതോലിക്കേറ്റ് ക്വിസ്സ് മത്സരത്തിൽ സൗത്ത് പാമ്പാടി സെന്റ് തോമസ് ടീം ഒന്നാം സ്ഥാനവും ചെങ്ങന്നൂർ പുത്തൻകാവ് സെന്റ് മേരീസ് ടീം രണ്ടാം സ്ഥാനവും നേടി.

## വിദ്യാർത്ഥികൾക്കു വേണ്ട മദ്ധ്യസ്ഥ പ്രാർത്ഥനയും ധനസഹായവിതരണവും

തിരുവനന്തപുരം ഭദ്രാസന സുവിശേഷ സംഘത്തിന്റെയും പ്രാർത്ഥനാ യോഗങ്ങളുടേയും നേതൃത്വത്തിൽ വിദ്യാർത്ഥികൾക്കായി വർഷം തോറും നടത്തുന്ന പ്രാർത്ഥനാ വാരാചരണ സമാപന സമ്മേളനവും മദ്ധ്യസ്ഥ പ്രാർത്ഥനയും ആയൂർ സെന്റ് മേരീസ് പള്ളിയിൽ വച്ച് ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ടി. ജെ. അലക്സാണ്ടറിന്റെ അദ്ധ്യക്ഷതയിൽ നടന്നു.

ഫാ. ഡോ. ജോൺ പണിക്കർ, ഫാ. ബേബി തോമസ് (ഭദ്രാസന സെക്രട്ടറി) ഡോ. സാം വി. ഡാനിയേൽ തുടങ്ങിയവർ ക്ലാസ്സുകൾക്കു നേതൃത്വം നൽകി. ജൂബിലി വർഷ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി രണ്ട് പെൺകുട്ടികളുടെ വിവാഹത്തിനായി അരലക്ഷം രൂപയും മറ്റ് ആവശ്യങ്ങൾക്കായി അരലക്ഷം രൂപയും തദവസരത്തിൽ അനുവദിച്ചു നല്കുകയുണ്ടായി.

## പീഡാനുഭവാചരണം....

*7-ാം പേജിൽ നിന്നു തുടർച്ച*

പുതിയ നിയമ ചിന്തകളുടെ കാതലായ സത്യമാണ് കർത്താവിന്റെ ഉയിർപ്പ്. പുതിയ നിയമത്തിന്റെ ഓരോ ഭാഗത്തും ശ്രദ്ധിച്ചു നിർക്കുന്നതും ഇതു തന്നെയാണ്. പൗലോസ് അനുസ്മരിക്കുന്നു "ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ല എങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം. നിങ്ങളുടെ വിശ്വാസവും വ്യർത്ഥം" (1 കോരി. 15:14).

ആദിമ സഭയിൽ സ്നാനാർത്ഥികൾക്ക് മാമ്മോദീസാ നൽകിയിരുന്നതും ഉയിർപ്പു പെരുന്നാളിലായിരുന്നു. കർത്താവിന്റെ മരണത്തിലും ഉത്ഥാനത്തിലുമുള്ള പങ്കാളിത്തമായ സ്നാനത്തിന് ഏറ്റവും അനുയോജ്യമായ ദിവസം ഉയിർപ്പുപെരുന്നാളായി ആദിമസഭ കണക്കാക്കിയിരുന്നു. വളരെക്കാലത്തെ വിശ്വാസബോധനത്തിനും ഒരുക്കത്തിനും ശേഷമാണ് സ്നാനാർത്ഥികൾക്ക് മാമോദീസാ നൽകിയിരുന്നത്.

### ഉപസംഹാരം

പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ എല്ലാം തന്നെ കഷ്ടാനുഭവയാഴ്ചയിലെ ആരാധനാ രീതികൾ ക്രമീകരിച്ചിട്ടുള്ളത് യേശുക്രിസ്തുവിന്റെ ജീവിതത്തിലുണ്ടായ പങ്കപ്പാടുകൾ കേവലം അനുസ്മരണയിൽ ഒതുക്കിനിർത്താതെ കൂടുതൽ അനുഭവവേദ്യമാക്കിത്തീർക്കുന്നതിനാണ്. പാശ്ചാത്യ സഭകളും ഈ രീതി ഏറെക്കുറെ അവലംബിച്ചിട്ടുണ്ട്. യഹൂദജനതയുടെ പെസഹാ ആചരണ സംവിധാനത്തോട് ഈദൃശ ആരാധനാ രീതിക്ക് കടപ്പാടുകൾ കാണാവുന്നതാണ്. പള്ളിയും പരിസരവും ശോകമൂകമായ അന്തരീക്ഷത്തിൽ ലയിച്ചുചേരുന്നു. ധ്യാനങ്ങളും പ്രത്യേകമായി ക്രമീകരിച്ചിട്ടുള്ള ആരാധനാ ഗീതങ്ങളും ഭക്തിസംവർദ്ധകങ്ങളാകുന്നു. ❖

## ദിവ്യബോധനം

മലങ്കര ഓർത്തഡോക്സ് സഭാ ദിവ്യബോധനം പഠന പദ്ധതിയുടെ കോൺവക്കേഷൻ മാർച്ച് മാസം 12-ാം തീയതി ശനിയാഴ്ച കോട്ടയം പഴയസെമിനാരി ഓഡിറ്റോറിയത്തിൽ വച്ചു നടക്കുന്നു. ദിവ്യബോധനം വിവിധ കോഴ്സുകളുടെ പുതിയ ബാച്ചുകൾ ഏപ്രിൽ മാസത്തിൽ ആരംഭിക്കുന്നു. സഭയുടെ എല്ലാ ഇടവകകളിലും ദിവ്യബോധനം വിശ്വാസപഠന പദ്ധതിയുടെ യൂണിറ്റുകൾ ആരംഭിക്കുവാൻ ശ്രദ്ധിക്കുക. ബന്ധപ്പെടേണ്ട വിലാസം. രജിസ്ട്രാർ, ദിവ്യബോധനം, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം.




## Form IV
## Malankara Sabha

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Fr. T.A.Edayadi |
| Whether Citizen of India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Fr. T.A. Edayadi |
| Address | : | Item No.5 |
| Editor | : | Fr. Dr. M. John Panicker |
| Whether Citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name&Address of the owner | : | Orthodox Viswasa Paripalana Samithy Devalokam, Kottayam-38 |

I, Fr. T.A. Edayadi here by declare that the particulars given above are true to the best of my knowledge and belief.

03.03.2005 Fr. T.A. Edayadi



# ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 1006705.75- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 11921 ഓപ്പറേഷൻ ആകെ നടത്തിയതിൽ 3809-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 2573 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*

THE MALANKARA SABHA , CATHOLICATE OFFICE, KOTTAYAM-686 038

# ST. THOMAS SCHOOL

(Affiliated to C.B.S.E. Vide No. 211117)

– 2790025

CCI delux No. 353




GYAN KHAND - II, INDIRAPURAM

GHAZIABAD - 201010

**(Run by the St. Thomas Orthodox Church Society - Regd.)**

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-